# ശാക്താദ്വൈതം

ഗ്രന്ഥകാരൻ:

ശിരോമണി, പി. കൃഷ്ണൻ നായർ.

പ്രസാധിക:

എ. കാർത്ത്യായനി അമ്മ.

എസ്സ്. വി. വി. പ്രിണ്ടിങ്ങ് വർക്ക്സ്,

ചിററൂർ-കൊച്ചിൻ.

1952] [വില 1ക.

ശ്രീ.

ഓം നമോ ഭഗവതേ വാസുദേവായ.

# അവതാരിക.

മദിരാശി സർവ്വകലാശാലാപ്രാസംഗികനായി റിട്ടയർചെയ്ത വ്യാകരണസാഹിത്യ ശിരോമണി ശ്രീമാൻ പി. കൃഷ്ണൻ നായർ എഴുതീട്ടുള്ള **"ശാക്താദ്വൈതം"** എന്ന മഹനീയമായ ഈ ഗ്രന്ഥത്തെ മഹാജനസമക്ഷം സന്തോഷത്തോടുകൂടെ ഞാൻ അവതരിപ്പിക്കുന്നു.

ഉദ്യോഗത്തിലിരിക്കുന്ന കാലത്തു് അദ്ദേഹം എഴുതീട്ടുള്ള പുസ്തകങ്ങളിൽ 'ആട്ടക്കഥ അല്ലെങ്കിൽ കഥകളി' [ഒരു പര്യവേക്ഷണം], കാവ്യജീവിതവൃത്തി ഒന്നും രണ്ടും ഭാഗം, കാവ്യാലോകം—ഒന്നാംഭാഗം എന്നിവ സർവ്വകലാശാലാധികൃതന്മാർതന്നെ പ്രസിദ്ധപ്പെടുത്തീട്ടുണ്ടു്.

കിമ്മീരവധം സവ്യാഖ്യാനം, കാലകേയവധം സവ്യാഖ്യാനം, കാവ്യജീവിതവൃത്തി മൂന്നാംഭാഗം, പ്രണയവിലാസം [മുക്തകം], ചെറദ്വൈതൽ [കവിത] എന്നിവ സ്വന്തമായിട്ടും പ്രചരിപ്പിച്ചിട്ടുണ്ടു്.

കാവ്യാലോകം രണ്ടാംഭാഗം, അർത്ഥശാസ്ത്രം—സവ്യാഖ്യാനം, ആനന്ദകന്ദളം [സംസ്കൃതഭാണം] മാധവീമാധവം—നാടകം, ഒരു സ്വപ്നം [കവിത], എന്നീ ഗ്രന്ഥങ്ങൾ തയ്യാറാക്കീട്ടുള്ളവ അചിരേണ പ്രചരിപ്പിക്കുവാൻ ശ്രമിക്കുന്നുമുണ്ടു്.

ഇത്രയും ഗ്രന്ഥനിർമ്മാണങ്ങളാൽ അഭിജ്ഞലോകത്തിൽ സുപ്രസിദ്ധനായ ഗ്രന്ഥകർത്താവിനെ മഹാജനങ്ങൾക്കു് പരിചയപ്പെടുത്തേണ്ടതായ ആവശ്യമില്ല. **"ശാക്താദ്വൈതം"** എന്ന ഈ നവീന ഗ്രന്ഥത്തിലെ പ്രതിപാദ്യവിഷയത്തെക്കുറിച്ചു് അല്പം പറയേണ്ടതു് അവതാരകന്റെ നിലയിൽ ഒഴിച്ചുകൂടാത്തതാകയാൽ അതിന്നുദ്യമിക്കുന്നു.

"ശാക്താദ്വൈതം" എന്ന ഗ്രന്ഥനാമധേയംതന്നെ പൂർവ്വം പ്രസിദ്ധപ്പെടുത്തീട്ടുള്ള ഗ്രന്ഥങ്ങളിൽനിന്നുള്ള വൈലക്ഷണ്യത്തെ കാണിക്കുന്നുണ്ടെന്നു പറയാം. ഈ ഗ്രന്ഥത്തിലെ പ്രധാനമായ പ്രതിപാദ്യവിഷയം ശക്തിവിഷയമായ അദ്വൈതമാണെന്നു അന്വർത്ഥമായ ഗ്രന്ഥസംജ്ഞകൊണ്ടുതന്നെ തെളിയുന്നുണ്ടല്ലോ. അദ്വൈതശബ്ദാർത്ഥം പ്രസ്തുത പുസ്തകത്തിൽതന്നെ വിസ്തരിച്ചു്

ഉപപാദിച്ചിരിക്കയാൽ ഇവിടെ വീണ്ടും വിവരിക്കുന്നില്ല. 'ശാക്ത'മെന്നതിനാകട്ടെ; ശക്തിയെ സംബന്ധിച്ചതു [തസ്യേദം—അൺപ്രത്യയം] എന്നർത്ഥം. ശാക്തമായ അദ്വൈതം—ശാക്താദ്വൈതം. അഥവാ, "ഭക്തിഃ" എന്ന പാണിനീയ സൂത്രപ്രകാരം ശക്തിയെ സേവിക്കുന്നവർ ['ഭക്തിഃ'എന്ന സൂത്രത്തിലെ 'ക്തിൻ' പ്രത്യയം കർമ്മാർത്ഥത്തിലാകയാൽ ശക്തിഃ ഭക്തി:—ഭജനീയാ—ഏഷാം] ശാക്തന്മാർ; അവൎക്കു അഭിമതമായ അദ്വൈതം ശാക്താദ്വൈതം എന്നും അർത്ഥമാകാം.

ഈ ശക്തിയാകട്ടെ, ചിച്ഛക്തി—ചിദ്രൂപയായ ശക്തിയാണ്; കേവലം മായാരൂപമായ ജഡശക്തിയല്ല മായാരൂപജഡശക്ത്യവച്ഛിന്നമോ പക്ഷാന്തരത്തിൽ തദുപഹിതമോ ആയ ചൈതന്യത്തെ—ചിത്തിനെ—ശക്തിയെന്നു വ്യവഹരിക്കുന്നതു ശ്രോത്രാവച്ഛിന്നമായ ഇന്ദ്രിയത്തെ ശ്രോത്രമെന്നു പറയുന്നതുപോലെയാണ്. എന്നിങ്ങിനെയുള്ള സ്വസിദ്ധാന്തത്തെ സൂതസംഹിത, മാധവീയവ്യാഖ്യ, ഉപഹാരപ്രകാശിക, മുതലായ പ്രാമാണികഗ്രന്ഥങ്ങളിലെ സൂക്തിതല്ലജങ്ങളെ എടുത്തുകാണിച്ചുകൊണ്ടു ഗ്രന്ഥകാരൻ സവിസ്തരം സമർത്ഥിച്ചിരിക്കുന്നു.

"യദൈക്ഷത ബഹുസ്യാം പ്രജായേയ" "സോകാമയത ബഹുസ്യാം പ്രജായേയ" "തപസാ ചീയതേ ബ്രഹ്മ"എന്നിവിധം ഈക്ഷണമെന്നും കാമനയെന്നും തപസ്സെന്നും ഉപനിഷത്തുകൾ ഉദ്ഘോഷിക്കുന്ന മായാവൃത്തിയാൽ ഉപഹിതമായ ചിത്തുതന്നെ—സച്ചിദാനന്ദരൂപപരബ്രഹ്മംതന്നെ—യാണ് ലലിതയെന്നും ത്രിപുരസുന്ദരിയെന്നും രാജരാജേശ്വരിയെന്നും മററും പറഞ്ഞുവരുന്ന പരാശക്തി; താദൃശമായാവൃത്തിയാൽ ഉപഹിതമാകാത്ത ശുദ്ധബ്രഹ്മം തന്നെ കാമേശ്വരൻ. ത്രിമൂർത്തികളും അവരുടെ പത്നിമാരും മററും ഈ പരശക്തിയുടെ—ചിദ്രൂപശക്തിയുടെ—ഔപാധികഭേദം മാത്രമാണ്. ഈ ഔപാധികഭേദങ്ങളൊക്കെയും രുചിഭേദവും അധികാരഭേദവും അനുസരിച്ചു ഭക്തന്മാരെ അനുഗ്രഹിക്കാനായിട്ടുമാണ്'' എന്നിങ്ങനെയുള്ള സിദ്ധാന്തസാരമാണ് ഈ പുസ്തകത്തിലെ—വിശേഷിച്ച്, ഉത്തരഭാഗത്തിലെ—ത്താച്ചുരുക്കം.

കൂടാതെ, ശുദ്ധാദ്വൈതത്തിലെ പ്രധാനങ്ങളായ ആഭാസവാദം, പ്രതിബിംബവാദം, അവച്ഛേദവാദം, ദൃഷ്ടിസൃഷ്ടിവാദം എന്നീ മതഭേദങ്ങളുടെ സ്വരൂപവും വൈശിഷ്ട്യവും നിരൂപിച്ചുകൊണ്ട് അവയിൽ ഓരോന്നിലും പരാശക്തിക്കുള്ള സ്ഥാനമേതാണെന്നും നിർണ്ണയിച്ചു കാണിച്ചിട്ടുണ്ടു.

ജഗൽസൃഷ്ട്യാദികർത്തൃത്വം ചൈതന്യസ്വരൂപനായ ഈശ്വരനല്ലാതെ അചേതനമായ കേവലമായയ്ക്കു സംഭവിയല്ല. ഘടാദികർത്തൃത്വം ചേതനകുലാലാദിക്കല്ലാതെജഡമായമൃദാദിക്കു സംഭവിക്കയില്ലല്ലോ. മാനസോല്ലാസത്തിൽ;

"ചൈതന്യം പരമാണൂനാം പ്രധാനസ്യാപി നേഷ്യതേ
ജ്ഞാനക്രിയേ ജഗൽക്ലൃപ്ത്യൈ ദൃശ്യേതേ ചേതനാശ്രയേ."

എന്നു പരമാണുപാരംഭകത്വവാദികളായ വൈശേഷികന്മാരെയും പ്രധാനപരിണാമവാദികളായ സാംഖ്യന്മാരേയും ഖണ്ഡിച്ചു കർത്തൃത്വം ഈശ്വരന്നുതന്നെയാണെന്നു സയുക്തികം സാധിച്ചിരിക്കുന്നതു നോക്കുക. എന്നാൽ സൃഷ്ട്യാദികർത്തൃത്വം ശുദ്ധബ്രഹ്മത്തിനും വരികയില്ല. ക്രിയാവിശേഷവത്ത്വമായ കർത്തൃത്വം ജ്ഞാനേച്ഛാപൂർവ്വകമാണ്. പരബ്രഹ്മം നിരാകാരവും നിഷ്ക്രിയവും നിർവ്വികാരവുമാകയാൽ അതിൽ എങ്ങനെയാണ് ജ്ഞാനേച്ഛാക്രിയകൾ ഉണ്ടാവുക? അതിനാലാണ്.

"ശിവശ്ശക്ത്യാ യുക്തോ യദി ഭവതി ശക്തഃ പ്രഭവിതും
നചേദേവം ദേവോ ന ഖലു കുശലഃ സ്പന്ദിതുമപി."

എന്നു സൌന്ദര്യലഹരിയിൽ പറഞ്ഞിരിക്കുന്നതു്.

എന്നാൽ, ജഗത്തു സർവ്വവ്യാപിയായ പരബ്രഹ്മത്തിന്റെ വിവർത്തവും മായാപരിണാമവുമാകുന്നുവെന്നാണല്ലോ അദ്വൈതസിദ്ധാന്തം. ആത്മഗതികമ്, പരിണാമകാരണത്വമവലംബിച്ചു ജഡമായ മായയ്ക്കും ജഗൽകർത്തൃത്വം പറഞ്ഞുകൂടെന്നില്ലെന്നുമാത്രം. അതുകൊണ്ടാണ്.

മഹാമായാ ഹരേശ്ചൈഷാ തയാ സംമോഹ്യതേ ജഗൽ
ജ്ഞാനിനാമപി ചേതാംസി ദേവീ ഭഗവതീ ഹി സാ
ബലാദാകൃഷ്യ മോഹായ മഹാമായാ പ്രയച്ഛതി.
തയാ വിസൃജ്യതേ വിശ്വം ജഗദേതച്ചരാചരം.
സൈഷാ പ്രസന്നാ വരദാ നൃണാം ഭവതി മുക്തയേ.
സാ വിദ്യാ പരമാ മുക്തേഃ ഹേതുഭൂതാ സനാതനീ
സംസാരബന്ധഹേതുശ്ച സൈവ വിശ്വേശ്വരേശ്വരി.

എന്നിങ്ങനെ ദേവീമാഹാത്മ്യത്തിലും ഇതുപോലെ മററുപുരാണഗ്രന്ഥങ്ങളിലും പ്രതിപാദിച്ചുകാണുന്നതു്. ഗ്രന്ഥകർത്താവുതന്നെ ഈ പുസ്തകത്തിലെ ഉത്തരഭാഗത്തിൽ ശക്തിതത്ത്വത്തെ സപ്രമാണം കൂലങ്കഷമായി നിരൂപിച്ചിരിക്കകൊണ്ടു ഇതിനെക്കുറിച്ചു ഇതിലധികം വിസ്തരിക്കുന്നില്ല. ആഭാഗം ശ്രദ്ധിച്ചു മനസ്സിലാക്കുന്നവർക്കു, ശക്തിതത്ത്വം ബ്രഹ്മാഭിന്നമാണെന്നതിൽ യാതൊരു ശങ്കയ്ക്കുമവകാശമുണ്ടായിരിക്കയില്ലെന്നുമാത്രം ധൈര്യമായി പറയാം.

കൈവല്യഫലകമായ അഭേദജ്ഞാനത്തിന്റെ—ബ്രഹ്മാഭിന്നശക്തിതത്ത്വജ്ഞാനത്തിന്റെ—സിദ്ധിക്കു സോപാനമായി അഹംഗ്രഹവിഗ്രഹാദ്യുപാസനാപ്രകാരങ്ങളേയും അവയിലടങ്ങിട്ടുള്ള സാംശാംശങ്ങളേയും സവിസ്തരം പൂർവ്വഭാഗത്തിൽ പ്രബന്ധകാരൻ പ്രതിപാദിച്ചിരിക്കുന്നു.

ആകയാൽ മുമുക്ഷുക്കളിൽ ഉപാസനാമാർഗത്തെ കാംക്ഷിക്കുന്നവരെ ഈ പുസ്തകം പലതരത്തിലും സഹായിക്കും. ഏതുമനുഷ്യനും സ്ത്രീപുരുഷഭേദമെന്യേ മോക്ഷാർഹൻ തന്നെ. എങ്കിലും ധർമ്മാർത്ഥകാമങ്ങളെന്ന മൂന്നുപുരുഷാർത്ഥങ്ങളും നശ്വരങ്ങളും ആത്യന്തികദുഃഖനിവൃത്തിയും പരമാനന്ദ പ്രാപ്തിയും സാധിപ്പിക്കുവാൻ സമർത്ഥങ്ങളല്ലെന്നും അവ സാധനതോപന മുക്തിക്കു സഹായിക്കുന്നതല്ലാതെ സാധ്യമല്ലെന്നും അറിഞ്ഞവർ മാത്രമേ പരമപുരുഷാർത്ഥമായ മോക്ഷത്തിന്നാശിക്കുകയുള്ളൂ.

അവരിൽ ഉത്തമാധികാരികൾ വേദാന്തവാക്യാർത്ഥവിചാരജന്യജ്ഞാനത്താൽ സിദ്ധിക്കുന്ന ജീവബ്രഹ്മൈക്യസാക്ഷാൽകാരം നിമിത്തം ദുഃഖലേശസ്പർശമില്ലാത്ത പരമാത്മസ്വരൂപത്തിൽത്തന്നെ വിഹരിച്ച് "ആത്മക്രീഡ ആത്മരതിഃ" എന്ന നിലയിൽ പ്രാരബ്ധാവസാനംവരെ ജീവന്മുക്തി സുഖത്തെയും അന്തേ കൈവല്യത്തെയും പ്രാപിക്കും.

ഈ നിലക്കധികാരം സിദ്ധിക്കാത്തവരെയും കടാക്ഷിക്കുന്ന ഹിന്ദുമതത്തിൽ നിഷ്കാമകർമ്മയോഗം, ഭക്തിയോഗം, ധ്യാനയോഗം ഇങ്ങനെ പല വിഭാഗങ്ങളും നിശ്ചിതഫലപ്രദങ്ങളാണെന്നു മഹാന്മാർ സ്ഥാപിച്ചിട്ടുണ്ട്. ഉപാസനാമാർഗ്ഗവും ഭക്തിയോഗത്തിൽ അന്തർഗ്ഗതമാകയാൽ സാംഗോപാംഗമായ ഉപാസനാക്രമത്തെ ഈ പുസ്തകത്തിൽ ഏവർക്കും ധരിപ്പാൻ തക്ക വിധം പ്രമാണസഹിതം സ്പഷ്ടമായി പ്രതിപാദിച്ചിരിക്കുന്നു.

ബാഹ്യാഭ്യന്തരഭേദേന സാധകൻ സാധ്യദേവതയുടെ സ്ഥാനവും, രൂപവും സ്പഷ്ടമായറിഞ്ഞിരിക്കേണം. അല്ലാഞ്ഞാൽ പൂജാധ്യാനാദി പ്രയത്നം സഫലമാകയില്ല.

> "പൂജായാഭ്യന്തരാ സാപി ദ്വിവിധാ പരികീർത്തിതാ
> സാധാരാപി നിരാധാരാ നിരാധാരാ മഹത്തരാ
> സാധാരാ യാത്തു സാധാരേ നിരാധാരാത്തു സാവിദി"

എന്നു സൂതസംഹിതയിൽ കാണുന്ന പ്രമാണത്തെ എടുത്തുകാണിക്കുകയും ആത്മസ്വരൂപമായ സംവിത്തിനെ-ചില്ലേഖയെ-മൂലാധാരാദിഷട്ചക്രസ്ഥാനങ്ങളിൽ ഏതേതുവിധം ധ്യാനിക്കേണമെന്നും ആ സ്ഥാനങ്ങൾ ശരീരാന്തർഭാഗത്തിൽ ഏതേതാകൃതികളിൽ ഏതേതു സ്ഥലങ്ങളിൽ ഇരിക്കുന്നുവെന്നും സ്പഷ്ടമാക്കിയിരിക്കയാൽ ഉപാസകന്മാർക്ക് ഈ പുസ്തകം വഴിക്കു പല രഹസ്യസംഗതികളും ധരിപ്പാൻ സാധിക്കും.

പുണ്യോൽകർഷത്താൽ വിശേഷബുദ്ധിസഹിതമായ മനുഷ്യശരീരം സിദ്ധിച്ചതിന്റെ സാഫല്യമനുഭവിപ്പാൻ കാംക്ഷിക്കുന്ന മനുഷ്യൻ ആത്മസാക്ഷാൽകാരത്തിന്നായി പരിശ്രമിക്കേണം എന്നാണ് ശാസ്ത്രാചാര്യന്മാരുപദേശിക്കുന്നത്. അതിനെ ആദരിക്കേണം. സ്വാധികാരാനുസരണം മോക്ഷ

മാർഗ്ഗത്തിൽ പരിശ്രമിക്കാത്തവരുടെ ജന്മം നിഷ്ഫലം. വിഷയേന്ദ്രിയസംയോഗജന്യമായ തുച്ഛസുഖം പക്ഷിമൃഗാദികൾക്കുമുള്ളതിനാൽ അതിന്നുവേണ്ടിമാത്രം ജീവിതം നയിക്കുന്നവർക്ക് ഇതരപ്രാണിവർഗ്ഗത്തിൽവെച്ച് അധികം യോഗ്യത എന്തിരിക്കുന്നു?

"യഃ പ്രാപ്യ മാനുഷം ലോകം മുക്തിദ്വാരമപാവൃതം
ഗൃഹേഷു ഖഗവൽ സക്തസ്തമാരൂഢച്യുതം വിദുഃ"

മുക്തിസാധകം ദുർല്ലഭമാണെങ്കിലും ഇപ്പോൾ സുലഭവും പുഷ്കലവുമായ മനുഷ്യശരീരം സിദ്ധിച്ചിരിക്കെ, യാതൊരുവൻ പക്ഷിമൃഗാദികളെപ്പോലെ ഗൃഹാസക്തനായിട്ടു കാലം കഴിക്കുന്നുവോ അവൻ വൃക്ഷശാഖാഗ്രത്തിൽ എത്തിട്ടു ഫലം കൈക്കലാക്കാതെ താഴത്തു വീണവനാണെന്നു മോക്ഷേച്ഛയില്ലാത്തവരെക്കുറിച്ച് ശ്രീ ശുകാചാര്യർ പരിതപിക്കുന്നു.

അനാദ്യവിദ്യാബന്ധം നിമിത്തം സച്ചിദാനന്ദാത്മകമായ നിജരൂപത്തെ മറന്ന് ദേഹേന്ദ്രിയപ്രാണബുദ്ധ്യഹങ്കാരാദികളെ സ്വസ്വരൂപമെന്നു ഭ്രമം നിമിത്തം ധരിച്ചിരിക്കുന്ന ജീവൻ യഥാർത്ഥസ്വരൂപത്തെ കരതലാമലകം പോലെ സാക്ഷാത്തായറിഞ്ഞാനന്ദിയായിരിപ്പാനുള്ള ഉപാസനാദിമാർഗ്ഗങ്ങളിൽ പരിശ്രമിക്കുന്നവർക്ക് കണ്ഠാഭരണവും ഹസ്താവലംബവും മാർഗ്ഗദർശകവുമായ ഒരു **ദീപ്തരത്നസ്ഥാനം** ഈ ഗ്രന്ഥത്തിനുള്ളതിനാൽ ഇതിന്റെ ലാഭം അമൂല്യവും അലഭ്യലാഭവുമായിട്ടുതന്നെ സാധകന്മാർ സാദരം സ്വീകരിക്കുന്നതു് ശ്രേയസ്കരമായിരിക്കും.

ഉപാസ്യദേവതയായിട്ടു പരാശക്തിയെ നിർദ്ദേശിച്ചതുകൊണ്ടു അദ്വൈതത്തിന്നു ഹാനിയില്ലെന്നു ഈ ഗ്രന്ഥത്തിൽത്തന്നെ ശ്രുതിപ്രമാണസഹിതം സ്ഥാപിച്ചിട്ടുണ്ട്. ഋഷിശ്വരന്മാരായ വ്യാസാദികളും, ഭഗവൽപൂജ്യപാദ ശ്രീ ശങ്കരാചാര്യ സ്വാമികളും അതിനെ സ്ഥാപിച്ചിരിക്കയാൽ സംശയത്തിന്നവകാശമില്ല. ശക്തി, ശക്തൻ; ഭഗവാൻ, ഭഗവതി, ഈശ്വരൻ, ഈശ്വരി എന്നിങ്ങനെ ലിംഗഭേദം കാണിക്കുന്ന വാക്കുകൾനിമിത്തം വസ്തുവിന്നു ഭേദം വരുന്നില്ല. കാരണം, സത്യവസ്തു രണ്ടില്ല; അതിന്നു നാമരൂപങ്ങളുമില്ല.

തദാ സ്തിമിതഗംഭീരം ന തേജോ ന തമസ്തതം
അനാഖ്യമനഭിവ്യക്തം യൽ കിഞ്ചിദവശിഷ്യതേ."

എന്നാണ് വസ്തുസാക്ഷാൽകാരത്തിൽ അനുഭവപ്പെടുന്നതെന്ന് മഹാത്മാക്കൾ നിശ്ചയിച്ചിരിക്കുന്നു. ഗുണാതീതമായ ആ വസ്തു മനസ്സിന്നും വാക്കിന്നും ഗോചരമല്ല. ഉപാസകന്മാർക്കാകട്ടെ അവലംബമില്ലാതെ ഉപാസിക്കാൻ സാധിക്കയുമില്ല. അവരുടെ സൌകര്യത്തിന്നും അഭിരുചിക്കും അനുസരിച്ച വിധത്തിൽ നാമരൂപങ്ങളെ കല്പിച്ചുകൊണ്ടുപാസിക്കുമ്പോൾ സ്ഥൂലമായ മനസ്സിന്നു ക്രമത്തിൽ സിദ്ധിക്കുന്ന സൂക്ഷ്മതനിമിത്തം ആ മനസ്സ്

ജ്ഞാനാനന്ദനിജസ്വരൂപത്തിൽ ലയിക്കും. ഒഴുകുന്ന നദികൾ സമുദ്രത്തിലെന്നപോലെ മനസ്സ് അപരിച്ഛിന്നാനന്ദസമുദ്രത്തിൽ ഏകീഭവിക്കും. ധ്യാനം നിമിത്തം മനസ്സ് ധ്യേയാകാരതയെ പ്രാപിക്കയും സ്വരൂപാനന്ദം അനുഭവപ്പെടുകയും ചെയ്യും.

ചിത്തശാന്തിയിൽനിന്നേ സുഖാനുഭൂതിയുണ്ടാകയുള്ളു വെന്നു സുഷുപ്ത്യവസ്ഥയിൽ സർവ്വക്കുമനുഭവമുള്ളതിനാൽ ബഹിർമുഖവൃത്തികളായ ഇന്ദ്രിയങ്ങളെ അന്തർമ്മുഖവൃത്തികളാക്കുന്നുള്ള പരിശ്രമം പ്രാരംഭത്തിൽ ക്ലേശാവഹമായിരിക്കുമെങ്കിലും പരിണാമത്തിൽ പഞ്ചക്ലേശങ്ങളേയും നിർമ്മൂലനംചെയ്യാൻ പര്യാപ്തമായ പരമാനന്ദം അനുഭവപ്പെടുമെന്നു ശാസ്ത്രാചാര്യന്മാർ സകരുണം ചെയ്യുന്ന സദുപദേശത്തെ സ്വീകരിച്ച് പ്രായോഗികമാക്കുവാൻ പരിശ്രമിക്കുന്നവരെ സഹായിക്കുന്ന 'ശാക്താദ്വൈത' ഗ്രന്ഥനിർമ്മാണത്താൽ പണ്ഡിതവര്യനായ ശ്രീമാൻ പി. കൃഷ്ണൻ നായർ പരാശക്തിതത്വത്തെ സംബന്ധിച്ചിരിക്കുന്ന പല രഹസ്യപ്രമാണങ്ങളേയും പ്രകാശിപ്പിച്ചതിൽ മഹാജനങ്ങളിൽനിന്നാശീർവ്വാദം അദ്ദേഹത്തിനു സിദ്ധിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

ശ്രീമാൻ കൃഷ്ണൻ നായർ ഉദ്യോഗത്തിൽനിന്നു വിരമിച്ച് വിശ്രമിക്കുന്ന അവസരത്തിലും വിദ്യാഭ്യാസത്തിലുള്ള സ്വതഃസിദ്ധമായ വാസനയെ പരന്മാർക്കുപകരിക്കുന്നവിധത്തിലുപയോഗപ്പെടുത്തുവാൻ 'ഒരച്ചുക്കൂടം' സ്വയമേവ സ്ഥാപിച്ച് നടത്തിവരുന്നതിനാൽ മുമുക്ഷുക്കളെ സഹായിക്കുന്നവയും പ്രോത്സാഹിപ്പിക്കുന്നവയുമായ ഗ്രന്ഥങ്ങളെ സ്വയം നിർമ്മിച്ചും, വ്യാഖ്യാനിച്ചും ആയുഷ്കാലത്തെ "ആസുപ്തേരാമൃതേഃ കാലം നയേദ്വേദാന്തചിന്തയാ" എന്ന രീതിയിൽ സഫലപ്പെടുത്തി നിത്യനിരതിശയ സ്വാത്മാനന്ദത്തിൽ നിമഗ്നനായി ജീവന്മുക്തസുഖാനുഭവിച്ചുകൊണ്ടു ദീർഘകാലം "ലോകസംഗ്രഹമേവാപി സംപശ്യൻ കർത്തുമർഹസി" എന്ന ഗീതോപദേശത്തെ അനുഷ്ഠിച്ചുകൊണ്ടു ഒരു മാതൃകാപണ്ഡിതനായി സുഖിച്ചിരിപ്പാൻ പരാശക്തി യനുഗ്രഹിക്കേണമെന്നുള്ള പ്രാർത്ഥനയോടുകൂടെ ശാക്താദ്വൈതമെന്ന ഈ നൂതനഗ്രന്ഥത്തെ മഹാജനസമക്ഷം ഭക്ത്യാദരപൂർവ്വം ഞാൻ അവതരിപ്പിക്കുന്നു.

ലോകാഃ സമസ്താഃ സുഖിനോ ഭവന്തു.

കൊല്ലങ്കോട്,
28—9—1952.

സാഹിത്യകുശലൻ:
പണ്ഡിറ്റ്, പി. ഗോപാലൻ നായർ.

# മുഖവുര

"ശാക്താദ്വൈത"മെന്ന പ്രസ്തുത നിബന്ധനം ഒരു പുതിയ പ്രസ്ഥാനമാണെന്നു പക്ഷേ പറയാം. ശൈവാദ്വൈതം, വിശിഷ്ടാദ്വൈതം, ശക്തിപരമായ താന്ത്രികമതം എന്നിവയൊന്നും പ്രപഞ്ചത്തിന്നു മിത്ഥ്യാത്വം സമർത്ഥിക്കുന്നില്ല. ബ്രഹ്മസൂത്രത്തിന്നു ഔത്തരാഹനായ ഒരു പണ്ഡിതവര്യൻ എഴുതി പ്രചരിപ്പിച്ചുവന്നിരുന്ന ശക്തിപരമായ ഭാഷ്യം ഞാൻ കണ്ടേടത്തോളം ഭാഗം—ആദ്യഭാഗം—വിശിഷ്ടാദ്വൈതാവലംബിയുമാണ്. ഈ രീതിയിൽ പ്രതിപാദിച്ചുകൊണ്ടുപോയ പ്രാചീനമോ നവീനമോ ആയ നിബന്ധനമൊന്നുമുള്ളതായി എനിക്കറിവില്ല. അതുകൊണ്ടാണ്, ശുദ്ധാദ്വൈതമതാനുസാരിയായ ഈ നിബന്ധനം ഒരു പുതിയപ്രസ്ഥാനമാണെന്നു പറയാമെന്നു ഞാൻ അഭിപ്രായപ്പെട്ടതു".

എന്നാൽ, ഈ പ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവു് ഈ ഗ്രന്ഥകാരനല്ല; ഗ്രന്ഥകാരന്റെ ദീക്ഷാഗുരുവും അദ്വൈതമതപ്രവാചകനും ശ്രീവിദ്യോപാസകനുമായ ശ്രീ ചിദാനന്ദനാഥപാദരാണ്. അദ്വൈതിയായ ഗുരുപാദർ ആത്മഗുരുവിന്റെ പേരിൽ സ്ഥാപിച്ചിരിക്കുന്ന 'ഗുഹാനന്ദമണ്ഡലി'യുടെ ആഭിമുഖ്യത്തിൽ നടത്തിയതും നടത്തിവരുന്നതുമായ ശക്തിപരമായ പ്രസംഗങ്ങളൊക്കെയും ഇങ്ങിനെ അദ്വൈതപ്രക്രിയയെ അനുസരിച്ചുകൊണ്ടുതന്നെയാകുന്നു. ആ രീതിയെ അനുകരിച്ചെഴുതിയതാണ് ഈ പ്രബന്ധം. ആകയാൽ, ഇതൊരു പ്രസ്ഥാനമാണെന്നുവരികിൽ ഈ പ്രസ്ഥാനം ചിദാനന്ദനാഥോപജ്ഞമാണെന്നുതന്നെ പറയണം. എന്നാൽ അതുകൊണ്ടുമാത്രം ഈ ചെറുകൃതിയിൽ വല്ല ദോഷങ്ങളുമുണ്ടെങ്കിൽ അവയൊന്നും ഈ ഗ്രന്ഥകാരനെയല്ലാതെ ഗുരുപാദരെ ഒരുവിധത്തിലും സംബന്ധിക്കുന്നതല്ല. അവയ്ക്കു കാരണം ഈയുള്ളവന്റെ അജ്ഞതയോ അല്പജ്ഞതയോ മാത്രമാവാനേ തരമുള്ളു. നേരേമറിച്ചു ഗുണാംശങ്ങൾ—ഉപാദേയാംശങ്ങൾ—മുഴുവനും എന്റെ ഗുരുദേവരുടെ വകയാണുതാനും.

ഈ ചെറുഗ്രന്ഥത്തിന്റെ നിർമ്മാണത്തിന്നു എന്നെ പ്രേരിപ്പിച്ചതു അലംഘ്യമായ ഗുർവ്വാജ്ഞയും അതിനെ ഇത്രവേഗം നിർവ്വഹിപ്പിച്ചതു അഭികാമ്യമായ ഗുർവ്വനുഗ്രഹവുമാകുന്നു. എന്നാൽ, അതിലേക്കു ഒരു സന്ദർഭമുണ്ടാക്കിത്തന്ന പരേതനായ സാഹിത്യകുശലൻ; ടീ. കെ. കൃഷ്ണമേനോൻ അവർകളോടു എനിക്കുള്ള ഹൃദയപൂർവ്വമായ കൃതജ്ഞതയെ ആദ്യമായി ഞാൻ ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

'ചാത്തുപ്പണിക്കർ സ്മാരകം' വകയായി ഒരു പ്രസംഗംചെയ്യാൻ ...കൊള്ളാമെന്നു ശ്രീമാൻ കൃഷ്ണമേനോൻ ആവശ്യപ്പെട്ടതനുസരിച്ചു 'ശാക്താദ്വൈതം' എന്ന വിഷയം അധികരിച്ചു പ്രസംഗിക്കാൻ ചില കുറിപ്പുകളെ ഴുതിക്കാണിച്ചപ്പോഴാണു് ഗുരുപാദർ കല്പിച്ചതു്:—"പ്രസംഗത്തിനു ഇതു മതിയെങ്കിലും കൃഷ്ണൻ നായർ ഈ കുറിപ്പിനെ കുറെക്കൂടി വിഷയാനുഗുണം വിസ്തരിച്ചു്, ഒരു ചെറിയ ഗ്രന്ഥംതന്നെ നിർമ്മിക്കണം"—എന്നു്. ഈ സ്ഥിതിക്കു്, ആദ്യമായി എന്റെ കൃതജ്ഞതയെ അർഹിക്കുന്നതു ആദികാരണഭൂതനായ ശ്രീമാൻ ടി. കെ. കൃഷ്ണമേനോൻതന്നെയാണല്ലോ.

എനിക്കിനി വിശേഷിച്ചു കൃതജ്ഞത പ്രകാശിപ്പിക്കുവാനുള്ളതു്, പ്രൗഢവും, സരസവും, മർമ്മഗ്രാഹകവുമായ ഒരു അവതാരികയെക്കൊണ്ടു 'ശാക്താദ്വൈത'ത്തെ അലങ്കരിച്ചു ശോഭിപ്പിച്ച സാഹിത്യകുശലൻ, പണ്ഡിററു് പി. ഗോപാലൻ നായർ അവർകളോടാണു്. അത്യന്തസുഗമമായ ഭാഗവതാദി വ്യാഖ്യാനംകൊണ്ടുതന്നെ സ്ത്രീപുരുഷപണ്ഡിതപാമരഭേദമെന്യേ കേരളീയജനതയ്ക്കാകമാനം സമാരാധ്യനായ ആ ഭക്താഗ്രഗണ്യനെക്കുറിച്ചു വിശേഷിച്ചു ഒന്നും പറയേണ്ടതായ ആവശ്യമില്ല എങ്കിലും എനിക്കു അദ്ദേഹത്തോടുള്ള കടമയെ കുറഞ്ഞൊന്നു ലഘൂകരിക്കാനായിമാത്രം അവതാരികയിലെ ഒരുഭാഗത്തെ സ്വല്പമൊന്നു വിവരിച്ചു ആവുംവിധം കൈങ്കര്യം നടത്താമെന്നു വിചാരിക്കുന്നു.

അവതാരികയിൽ ശക്തിബന്ധംകൂടാതെ ബ്രഹ്മത്തിനു സൃഷ്ട്യാദി കർത്തൃത്വമില്ലെന്നു കാണിപ്പാൻ ഉദ്ധരിച്ച "ശിവശ്ശക്ത്യായുക്തോ" എന്ന 'സൌന്ദര്യലഹരി' പദ്യത്തിലെ 'ശക്തി' പദാർത്ഥം കേവലം ജഡമായ മായയോ മായാവൃത്തിയോ അല്ല; ഇച്ഛാദിരൂപമായാത്മശക്ത്യുപഹിത ചിച്ഛക്തി തന്നെയാകുന്നു. അതിനാലാണു്,

"അതസ്ത്വാമാരാധ്യാം ഹരിഹരവിരിഞ്ചാദിഭിരപി"

എന്നു ത്രിമൂർത്തികൾക്കുപോലും ആരാധ്യയാണെന്നു ശ്രീ ശങ്കരാചാര്യർ നിസ്സങ്കമുദ്ഘോഷിച്ചിരിക്കുന്നതു്.

"ചിച്ഛക്തിരേവ സംപൂജ്യാ ശക്തിഃ പൂജ്യാ യദാ ഭവേൽ"

ഇത്യാദിപ്രമാണപ്രകാരം മനുഷ്യർക്കുപോലുമുപാസ്യയല്ലാത്ത ജഡശക്തി ഹരിഹരവിരിഞ്ചാദികൾക്കു് ഉപാസ്യയാകുമോ? ശങ്കരാചാര്യർ ബ്രഹ്മസൂത്രത്തിനു ഭാഷ്യം നിർമ്മിക്കാനായി 18 പ്രാവശ്യം വായിച്ചുനോക്കിയതായി പറയപ്പെടുന്ന സൂതസംഹിതയിൽ,

"ചിന്മാത്രാശ്രയമായായാ ശ്ശക്ത്യാകാരേ ദ്വിജോത്തമാഃ
അനുപ്രവിഷ്ടാ യാ സംവിന്നിർവ്വികല്പാ സ്വയംപ്രഭാ,
സാ ശിവാ പരമാ ദേവി ശിവാഭിന്നാ ശിവങ്കരി."

എന്നിങ്ങനെ ശക്ത്യാകാരമായാനപ്രവിഷ്ടചിത്തന്നെയാണ് പരശക്തിയെന്നും പരാതാം ചിത്താനിബിന്ധനമാണെന്നും പ്രകാശിപ്പിച്ചുകൊണ്ട്,

ജഗൽകാരണമാപന്നശ്ശിവോയോർമുനിസത്തമാഃ
സാ തസ്യാപി ഭവേച്ഛക്തിസ്തയാ ഹീനോ നിരർത്ഥകഃ."

എന്ന് അനന്തരമുപന്യസിച്ചിരിക്കുന്നതു നോക്കുക. (സാ=ആ ചിച്ഛക്തി, തസ്യാപി=ജഗൽകാരണഭൂതനായ ശിവനും, ശക്തിഃ=കർത്തൃത്വാപാദകശക്തി, തയാഹീനഃ=ആശക്തിയോടുകൂടാതെ,നിരർത്ഥകഃ=ജഗത്കാരണമാകയില്ല. "ശിവശ്ശക്ത്യായുക്തഃ" എന്നതിലെ ചിദ്രൂപമായ ശിവനും താദൃശശക്തിക്കുമുള്ള സംബന്ധമാകട്ടെ താദാത്മ്യമാണെന്നു ധരിക്കണം. അതിനെയാണ് 'ശിവാദിന്നാ' എന്നതുകൊണ്ട് "സൂതസംഹിത" സൂചിപ്പിച്ചിരിക്കുന്നതു്. താദാത്മ്യംവൃത്തിനിയാമകമാവാമെന്നും അതിനാൽ ശക്തിക്കു ശിവനിഷ്ഠത്വം വിരുദ്ധമല്ലെന്നുമുള്ള ശാസ്ത്രീയവിചാരത്തിന്നിവിടെ ഒരുങ്ങുന്നില്ല. ശിവശബ്ദം ശുദ്ധബ്രഹ്മപരം; അഥവാ, കൂടസ്ഥപരം.

ഇതുപോലെ "മഹാമായാ ഹരേശ്ചൈഷാ —" ഇത്യാദി ദേവീമാഹാത്മ്യത്തിലേയും മറ്റും മഹാമായാദിശബ്ദങ്ങളും ചിച്ഛക്തിപരങ്ങളായി വ്യാഖ്യേയങ്ങളാണ്. 'മഹതീ-മായാ—യസ്യാസ്സാ' എന്നബഹുവ്രീഹിസമാസത്തിൽ 'ചിച്ഛക്തി' യെന്നർത്ഥം സുവചമാണല്ലോ. അഥവാ,

"കാലസ്വരൂപനാമീശ്വരൻതന്നുടെ ലീലകളോർത്താലെത്രയുമത്ഭുതം."
എന്നു പറയുന്ന പൌരാണികന്മാരുടേയും,

"ചിൽപ്രധാനം തതഃ പൂജ്യം ദ്രവ്യം പ്രകൃതിബൃംഹിതം
തയോസ്സമപ്രധാനത്വമുപാധിഃ കാലരൂപിണഃ"

എന്നഭിപ്രായപ്പെടുന്ന ആഗമജ്ഞന്മാരുടേയും കാലാത്മകമായ ഈശ്വരസ്വരൂപത്തേയാണ മഹാമായാദിശബ്ദം ബോധിപ്പിക്കുന്നതെന്നുമാവാം. താദൃശസ്വരൂപത്തിന്റെ ഉപാധിയാകട്ടെ 'തയോസ്സമപ്രധാനത്വം'എന്നനിർദ്ദേശാനുസാരണം ചിത്തിനും മായയ്ക്കും സമപ്രധാനത്വമാണല്ലോ. അതായതു കാലസ്വരൂപി സമപ്രാധാന്യത്താൽ മായാവിശിഷ്ടചിത്തും ചിദ്വിശിഷ്ടമായയുമാവാമെന്നു സിദ്ധം. ഈ സ്ഥിതിക്ക്, ചിദ്വിശിഷ്ടമായയെ, മഹാമായയെന്നോ മായയെന്നോ പറയുന്നതിൽ വിരോധമെന്നുമില്ലല്ലോ.

വിശേഷിച്ച് ശ്രുതി,ആഗമം, സാംഖ്യം,അദ്വൈതം, വിശിഷ്ടാദ്വൈതം, തന്ത്രം ഇത്യാദി മതഭേദങ്ങളെ ഒരുപോലെ ആദരിക്കുന്ന പൌരാണികന്മാർ ഇവയെല്ലാം ഒരുമിച്ചുകലർത്തി ബുഭുക്ഷുക്കളായ ഭക്തന്മാർക്ക് വിളമ്പികൊടു

ക്കുന്നതായ പുരാണാദികളിൽ അരോചികികളായ പ്രത്യേകമതാഭിനിവേശികൾക്കു അസ്വാരസ്യങ്ങളോ കുഴപ്പങ്ങളോ കണ്ടേയ്ക്കാവുന്നതാണ്. അതുകൊണ്ടു മാത്രം, പുരാണമാഹാത്മ്യാദിസദ്യയെ ആരും തള്ളിക്കളയാതെ, അവരവർക്കു രുചിക്കുന്നതുമാത്രം മതിയാവോളമനുഭവിച്ചുകൊള്ളണം എന്നു ഭംഗ്യന്തരേണ സൂചിപ്പിക്കുവാനാണ് അവതാരികയിൽ ദേവീമാഹാത്മ്യത്തെ സന്ദർഭാനുസരണം ഉദ്ധരിച്ചു കാണിച്ചിരിക്കുന്നതു്. അതു എതുവിധമായാലും, "ചിൽപ്രധാനം തതഃ പൂജ്യം ദ്രവ്യം പ്രകൃതിബൃംഹിതം" എന്ന വസ്തുതയെ അനുസരിച്ച് ആരാധ്യദേവത ചിച്ഛക്തിയല്ലാതെ ജഡശക്തിയല്ലെന്നും ജഡശക്തി പൂജാദ്രവ്യം മാത്രമാണെന്നും ഒന്നുകൂടി ഉറപ്പിക്കുവാനാണ് അവതാരികാഭാഗത്തെ ഈ മുഖവുരയിൽ സ്പർശിച്ചതെന്നു ധരിക്കണം.

മാത്സര്യാദിദോഷലേശസ്പർശംകൂടാതെ ഭൂതദയ നിറഞ്ഞു വഴിഞ്ഞൊഴുകുന്ന ഹൃദയത്തോടുകൂടിയ ഒരു യഥാർത്ഥപണ്ഡിതനും ആത്മജ്ഞാനിയും പുരാണവ്യാഖ്യാനാദിദ്വാരാ ലോകാനുഗ്രഹത്തിനായിമാത്രം ജീവിക്കുന്ന ഒരു ജീവന്മുക്തനും വിശേഷിച്ചു്, ഈവിധം ഒരവതാരികകൊണ്ടു ഈയുള്ളവനെ സവിശേഷമനുഗ്രഹിച്ച അവതാരകനുമായ സാഹിത്യകുശലൻ പണ്ഡിററ് പി. ഗോപാലൻ നായർ അവർകളോടു എനിക്കുള്ള കാർത്താർത്ഥ്യനിദാനമായ കൃതജ്ഞതയെ ഒരിക്കൽക്കൂടി സവിനയം പ്രദർശിപ്പിച്ചുകൊണ്ടു്, പ്രത്യക്ഷാകാരപരമേശ്വരനായ എന്റെ ഗുരുപാദരുടെ—ശ്രീ ചിദാനന്ദനാഥപാദരുടെ—തൃപ്പാദങ്ങളിൽ ഈ ചെറുകൃതിയെ ആത്മപുരസ്സരം സമർപ്പിച്ചുകൊള്ളുന്നു.

വിശാലാക്ഷ്യംബികാധീനവാമാങ്കായ ചിദാത്മനേ
ശ്രീ ചിദാനന്ദനാഥായ മമ ശ്രീ ഗുരവേ നമഃ.

— ഗ്രന്ഥകാരൻ.

---

"വിശാലാക്ഷ്യംബികാധീന വാമാങ്കായ ചിദാത്മനേ
ശ്രീ ചിദാനന്ദനാഥായ മമ ശ്രീ ഗുരവേ നമഃ
ചിദംബാലലിതോല്ലാസ വിശ്രാന്തമനസേ നമഃ
ശ്രീ ഗുഹാനന്ദനാഥായ ഗുരവേ പരമായ മേ
ബ്രഹ്മാംബികാസാമരസ്യ സുഖബ്രഹ്മേ നമോ നമഃ
മമാത്മാനന്ദനാഥായ ഗുരവേ പരമേഷ്ഠിനേ."

—പ്രസാധിക.

---

# ശാക്താദ്വൈതം

## (പൂർവ്വഭാഗം)

വൈദികമായ ഹിന്ദുമതം ഒരു മതമാണെങ്കിൽ അതിന്നു് ഇതരമതങ്ങൾക്കില്ലാത്ത ഒരു വൈശിഷ്ട്യമുണ്ടെന്നു സമ്മതിക്കാതെ കഴികയില്ല. എല്ലാ മതങ്ങളുടേയും സ്വരൂപം ഏറെക്കുറെ ഹിന്ദുമതത്തിൽ പ്രതിഫലിച്ചുകാണുന്നുണ്ടെന്നുള്ളതാണു് ആ വൈശിഷ്ട്യത്തിന്നു സാരഭൂതമായ അടിസ്ഥാനമെന്നു പറയാം. സകലമതങ്ങളുടേയും മൂലതത്ത്വം ആനന്ദപ്രാപ്തിതന്നെയെങ്കിലും അതിലേക്കുള്ള മാർഗ്ഗങ്ങൾ ഓരോന്നിലും ഓരോതരത്തിൽ മാത്രമായിരിക്കെ, ഹിന്ദുമതത്തിൽ അധികാരികളുടെ ശക്തിയും രുചിയുമനുസരിച്ചു പലതരത്തിലാണു്. പരമപുരുഷാർത്ഥമായ മുക്തിക്കായി ശ്രവണമനനനിദിധ്യാസനങ്ങൾ വഴിക്കു ദൃഢമായ ബ്രഹ്മജ്ഞാനവും അതു സാധിക്കാത്തവർക്കു് അഷ്ടാംഗസാധനം വഴിക്കുള്ള യോഗവും അതിന്നും ശക്തിയില്ലാത്തവർക്കു അഹംഗ്രഹോപാസനയും അതും ശക്യമല്ലാത്തവർക്കു് വിഗ്രഹോപാസനയും ഹിന്ദുമതം ഉപദേശിക്കുന്നു.

ഉപാസന സാമാന്യമായി ആഭ്യന്തരമെന്നും ബാഹ്യമെന്നും രണ്ടു വിധത്തിലാണു്. അതിൽ ആഭ്യന്തരവും രണ്ടു വിധത്തിലാണു്. സാധാരമെന്നും നിരാധാരമെന്നും.

"പൂജാ യാഭ്യന്തരാ സാപി ദ്വിവിധാ പരികീർത്തിതാ
സാധാരാപി നിരാധാരാ നിരാധാരാ മഹത്തരാ
സാധാരാ യാ തു സാധാരേ നിരാധരാ തു സംവിദി."

എന്നു "സൂതസംഹിത"യിൽ പറഞ്ഞിരിക്കുന്ന പ്രകാരം മൂലാധാരാദികളായ ആറാധാരങ്ങളിൽ വല്ലതിലോ സഹസ്രാരത്തിലോ മൂർത്തി കല്പിച്ചു് ഇഷ്ടദേവതാചൈതന്യത്തെ ആവാഹിച്ചു സങ്കല്പാത്മകങ്ങളായ അർഘ്യപാദ്യാദികളെക്കൊണ്ടു പൂജിക്കയാണു് സാധാരപൂജ. ഇതിന്നു യോഗികളുടെ ധാരണാജന്യമായ ധ്യാ

നത്തോടും വേദാന്തികളുടെ നിദിദ്ധ്യാസനത്തോടും വളരെ അടു
പ്പമുണ്ടെന്നു പറയാം. 'ധാരണ'യെന്നതു "ദേശബന്ധശ്ചിത്തസ്യ
ധാരണാ" എന്ന യോഗസൂത്രപ്രകാരം ആദ്ധ്യാത്മികമോ ബാഹ്യ
മോ ആയ ദേശവിശേഷത്തിൽ ചിത്തത്തിന്റെ സ്ഥിരീകരണ
മാണ്. പ്രസിദ്ധങ്ങളായ ആറാധാരങ്ങളും സഹസ്രാരവും താലാ
ദികളുമാകുന്ന ആദ്ധ്യാത്മിക ദേശങ്ങൾ. സൂര്യചന്ദ്രധ്രുവാദിക
ളും പ്രതിമാദികളും മററുമാണ് ബാഹ്യദേശങ്ങൾ.

മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വി
ശുദ്ധി, ആജ്ഞ എന്നിവയാകുന്നു ആറാധാരങ്ങൾ. ഗുദത്തിന്നു
രണ്ടുവിരൽ മീതേയും ലിംഗമൂലത്തിന്നു രണ്ടു വിരൽ താഴേയുമു
ള്ള പ്രദേശമാണ് മൂലാധാരം. നാഡികൾക്കൊക്കെയും മൂലഭൂത
കന്ദം സ്ഥിതിചെയ്യുന്നതു് ഈ സ്ഥലത്താകയാൽ ഇതിനെ മൂലാ
ധാരമെന്നു പറയുന്നു.

1 "ഗുദധ്വജാന്തരേ കന്ദം ഉത്സേധാൽ ദ്വ്യംഗുലം വിദുഃ
തസ്യ ദ്വിഗുണവിസ്താരം വൃത്തരൂപേണ ശോഭിതം
യത്ര നാഡ്യസ്സമുൽപന്നാഃ."

എന്നു 'ശാരദാതിലക'ത്തിൽ പറഞ്ഞിരിക്കുന്നു. അഥവാ മററു
ള്ള ആധാരങ്ങൾക്കൊക്കെയും മൂലഭൂതമാകയാൽ മൂലാധാരമെന്നു
പറയാം.

2 "മൂലമാധാരഷട്കാനാം മൂലാധാരം തതോ വിദുഃ."

എന്നും പ്രമാണമുണ്ടു്. ഇതിൽ അധോമുഖിയായി സ്വയംഭൂലിം
ഗവും അതിനെ മൂന്നരച്ചുററു ചുററിക്കൊണ്ടും മുഖംകൊണ്ടു സ്വയം
ഭൂലിംഗത്തിന്റെ മുഖത്തെ-ബ്രഹ്മരന്ധ്രത്തെ-മറച്ചുകൊണ്ടും
സർപ്പാകാരത്തിൽ അധോമുഖിയായി കുണ്ഡലിനിയും വർത്തിക്കുന്ന
തായിട്ടാണ് താന്ത്രികഗ്രന്ഥസിദ്ധാന്തം.

1 ഗുദത്തിനും ലിംഗത്തിനും ഇടക്കുള്ള കന്ദം രണ്ടുവിരൽ ഉയരത്തോടും അ
തിന്റെ രണ്ടിരട്ടി അതായതു നാലുവിരൽ വിസ്താരത്തോടും കൂടി വൃത്താകാര
ത്തിൽ ശോഭിക്കുന്നതായി (യോഗികൾ) ധരിച്ചിരിക്കുന്നു. അവിടെയാണ്
നാഡികൾ ഉത്ഭവിച്ചിരിക്കുന്നതു്.

2 ആധാരഷൾക്കാണാം=ആറാധാരങ്ങൾക്കും മൂലം=മൂലഭൂതമാകുന്ന അതു്.
അതിനാൽ, മൂലാധാരം വിദുഃ=മൂലാധാരമെന്നു ഗണിക്കുന്നു.

3 "മൂലാധാരേ ത്രികോണാഖ്യേ ഇച്ഛാജ്ഞാനക്രിയാത്മികേ
മദ്ധ്യേ സ്വയംഭൂലിംഗസ്തു കോടിസൂര്യപ്രഭഃ" (ഗൌതമീയം)

4 "അധോമുഖോ ലിംഗരൂപീ" (എന്നുമായാതന്ത്രം)

5 "അധോവക്ത്രാ സ്ഥിതാ ദേവീ ഊർദ്ധ്വപുച്ഛാതിശോഭനാ
അത്ര വിദ്യുല്ലതാകാരാ കുണ്ഡലീ പരദേവതാ
പരിസ്ഫുരതി സർവ്വാത്മാ സുപ്താഹി ഭുജഗാകൃതിഃ"

6 "ബ്രഹ്മദ്വാരമുഖം നിത്യം മുഖേനാവൃത്യ തിഷ്ഠതി
യേന ദ്വാരേണ ഗന്തവ്യം ബ്രഹ്മദ്വാരം മനോമയം
മുഖേനാച്ഛാദ്യ തദ്ദ്വാരം പ്രസുപ്താ പരമേശ്വരീ
മസ്തകേ മണിവദ്ഭിന്നാ സ്വയംഭൂലിംഗവേഷ്ടിനീ"
എന്നു ശ്രീക്രമം.

അതുകൊണ്ടാണ് 'ഷട്ചക്രനിരൂപണ'ത്തിൽ,

7 "തസ്യോർദ്ധ്വേ ബിസതന്തുസോദരലസൽ-
സൂക്ഷ്മാ ജഗന്മോഹിനീ

3 ഇച്ഛാശക്തി, ജ്ഞാനശക്തി, ക്രിയാശക്തി എന്നീ ശക്തിത്രയത്തിന്റെ പരിണാമരൂപവും ത്രികോണാഖ്യവുമായ മൂലധാരത്തിൽ നടക്ക്, കോടിസൂര്യപ്രഭമായ സ്വയംഭൂലിംഗം സ്ഥിതിചെയ്യുന്നു.

4 ലിംഗരൂപിയായ സ്വയംഭൂ അധോമുഖമാകുന്നു.

5 ഈ മൂലാധാരത്തിൽ അതിശോഭനയും ദിവ്യയും സർവ്വാത്മികയുമായ കുണ്ഡലിനി എന്ന പരദേവത ഉറങ്ങിക്കിടക്കുന്ന സർപ്പത്തിന്റെ ആകൃതിയിൽ മുഖം കീഴ്പ്പോട്ടും വാൽ മേൽപ്പോട്ടുമാക്കി സ്ഥിതിചെയ്യുന്നവളായി മിന്നൽപ്പിണരെന്നപോലെ ശോഭിക്കുന്നു .

6 ബ്രഹ്മദ്വാരമായ ലിംഗമുഖത്തെ എല്ലായ്പ്പോഴും മുഖംകൊണ്ടു മറച്ചുകൊണ്ടു സ്ഥിതിചെയ്യുന്നു. മനോമയവും ബ്രഹ്മസ്ഥാനവുമായ ആജ്ഞാചക്രത്തിലേക്ക എതു ദ്വാരത്തിൽക്കൂടിയാണോ കുണ്ഡലിനിശക്തിക്ക ചെല്ലേണ്ടതു ആ ദ്വാരത്തെ ബ്രഹ്മദ്വാരമെന്നു പറയുന്നു. സ്വയംഭൂലിംഗച്ഛിദ്രമായ ആ ബ്രഹ്മദ്വാരത്തെ മുഖത്താൽ മറച്ചുകൊണ്ടും സ്വയംഭൂലിംഗത്തെ ചുററിക്കൊണ്ടും മസ്തകത്തിൽ മണികാളാട്ടക്കൂടി നാനാപ്രകാരത്തിൽ ശോഭിക്കുന്നവളായി പരമേശ്വരിയായ കുണ്ഡലിനി ഉറങ്ങിക്കിടക്കുന്നു.

7 സ്വയംഭൂലിംഗത്തിന്നു മീതെ(ലിംഗംഅധോമുഖമാകയാൽ അതിന്നു താഴെ എന്നു താൽപര്യം)താമരനൂൽപോലെ സൂക്ഷ്മയും ജഗത്തെമോഹിപ്പിക്കുന്നവളും പുത്തൻമിന്നൽപ്പിണരുകളുടെ വിലാസത്തോടും മൂന്നരച്ചുററ ചുററിയ ആ

ബ്രഹ്മദ്വാരമുഖം മുഖേന മധുരം
സംഛാദയന്തീ സ്വയം
ശംഖാവർത്തനിഭാ നവീനചപലാ-
മാലാവിലാസാസ്പദാ
സുപ്താ സർപ്പസമാ ശിവോപരി ലസൽ-
സാർദ്ധത്രിവൃത്താകൃതിഃ"

എന്നു വിവരിച്ചിരിക്കുന്നതു്. ഈ കുണ്ഡലിനീശക്തിയുടെ പ്രബോധം തന്നെയാണു് കൌളൈകദേശികളുടെ മുക്തിക്കു നിദാനം.

പ്രബുദ്ധമായ കുണ്ഡലിനി സ്വാധിഷ്ഠാനാദിചക്രഭേദനം ചെയ്തു സഹസ്രാരത്തിൽ ശിവനോടു ഏകീഭവിക്കുന്നതാണു് മുക്തി. സാമരസ്യരൂപമായ ഈ മുക്തിദശയിൽനിന്നു നിവൃത്തയായി വീണ്ടും കുണ്ഡലിനി സ്വസ്ഥാനത്തെ പ്രാപിക്കുന്നതാണു്. അതുകൊണ്ടാകുന്നു കൌളന്മാർ ക്ഷണമുക്തരാണെന്നു പറയപ്പെടുന്നതു്. ഈ മുക്തിപ്രകാരത്തെയാകുന്നു "സൌന്ദര്യലഹരിയിൽ" "മഹീം മൂലാധാരേ—" ഇത്യാദി ശ്ലോകംകൊണ്ടു വിവരിച്ചിരിക്കുന്നതു്. മൂലാധാരത്തിനു മുകളിൽ ലിംഗമൂലസ്ഥാനത്തായിട്ടാണു് സ്വാധിഷ്ഠാനത്തിൻെറ സ്ഥിതി.

8 "സ്വശബ്ദേന പരം ലിംഗം സ്വാധിഷ്ഠാനം തതോ വിദുഃ"
(എന്നു നിർവ്വചനം)

അതിനും മുകളിലായി നാഭിസ്ഥാനത്തുള്ള ആധാരമാണു് മണിപൂരകം.

9 "തൽപദ്മം മണിവദ്ഭിന്നം മണിപൂരം തഥോച്യതേ"
(ഗൌതമീയതന്ത്രം)

അനാഹതത്തിൻെറ സ്ഥാനം ഹൃദയമാണു്.

കാരത്തോടും ആകയാൽ ശംഖിൻെറ പിരിപോലുള്ള പിരിയോടു് കൂടിയവളും സർപ്പതുല്യയും ആയ കുണ്ഡലിനി സ്വയം ഭ്രൂലിംഗത്തെ മുഖംകൊണ്ടു സ്വയമായി ആച്ഛാദനം ചെയ്തുകൊണ്ടു് ആ ശിവലിംഗത്തിന്മേൽ ഉറങ്ങിക്കിടക്കുന്നു.

8 സ്വശബ്ദത്താൽ കേവലം ലിംഗത്തെ ഗ്രഹിക്കണം അതിൻെറ അധിഷ്ഠാനം—ലിംഗമൂലപ്രദേശം സ്വാധിഷ്ഠാനമെന്നു പറയും.

9 മണിവൽ=മണികളോടു കൂടിയതായ അഥവാ മണികൾപോലെ ഭിന്നം പലപ്രകാരത്തിൽ പ്രകാശിക്കുന്നതു് എന്നർത്ഥം.

"ശബ്ദബ്രഹ്മമയശ്ശബ്ദോ-നാഹതസ്തത്ര ദൃശ്യതേ
അനാഹതാഖ്യം പത്മം തൽ മുനിഭിഃ പരികീർത്തിതം."

ശബ്ദബ്രഹ്മമയവും അനാഹതവുമായ ശബ്ദം അവിടെ അനുഭവപ്പെടുന്നതുകൊണ്ടു് അനാഹതമെന്നു പറയപ്പെടുന്നു എന്നർത്ഥം. ഹൃദയത്തിലെ ശബ്ദം അഭിഘാതം കൂടാതെ പ്രകാശിക്കുന്നതിനാൽ അനാഹതമാണെന്നു താൽപര്യം. ശബ്ദബ്രഹ്മം സർവ്വവ്യാപിയാണെങ്കിലും പ്രാണികളുടെ മൂലാധാരത്തിലാണു് കുണ്ഡലിന്യന്തർഗ്ഗതയായി കേവലശക്തിരൂപത്തിൽ ആദ്യമായഭിവ്യംജിക്കുന്നതു്. അതു്, അത്യന്തം സൂക്ഷ്മമായി ശക്തിരൂപത്തിലാകയാൽ പ്രത്യക്ഷമല്ല. ഇതിനെ "പര"യെന്നു പറയും. സൂക്ഷ്മതരമായി നാഭിചക്രത്തിൽ അഭിവ്യംജിക്കുന്നതാകട്ടെ യോഗികൾക്കുമാത്രം പ്രത്യക്ഷമാകാം. യോഗിപ്രത്യക്ഷവിഷയമാകയാൽ അതിനെ 'പശ്യന്തി' എന്നുപറയുന്നു. ഹൃദയത്തിൽ അഭിവ്യാജിക്കുന്ന ആ ശബ്ദബ്രഹ്മം നമുക്കെല്ലാവക്കും പ്രത്യക്ഷമാകുമാറു നാദരൂപത്തിൽത്തന്നെയാകുന്നു. നാം കാതടച്ചുപിടിച്ചു ശ്രദ്ധിച്ചാൽ കേൾക്കുന്ന മുഴക്കം—ഓങ്കാരം—തന്നെയാണു് ഈ നാദം. ഇതിനെ മദ്ധ്യമയെന്നു പറയുന്നു. കണ്ഠതാല്വാദിസ്ഥാനങ്ങളിലുള്ള അഭിഘാതത്താൽ സ്ഥൂലരൂപത്തിൽ വർണ്ണപദാത്മകമായി പ്രകാശിക്കുന്ന ആ പര തന്നെയാണു് വൈഖരി. ഇങ്ങിനെ നമ്മുടെ ഹൃദയത്തിൽ അനുഭവപ്പെടുന്ന ആ നാദം പരയെന്ന ശബ്ദബ്രഹ്മത്തിൻെറ വിവർത്തംതന്നെയാകയാൽ ശബ്ദബ്രഹ്മമയം എന്നു പറഞ്ഞിരിക്കുന്നു. ഈ സംഗതി,

10 "സൂക്ഷ്മാ കണ്ഡലിനീമദ്ധ്യേ ജ്യോതിർമ്മാത്രാ പരാ മതാ
അശ്രോത്രവിഷയാ തസ്മാൽ കിഞ്ചിദേവോർദ്ധ്വഗാമിനീ
സ്വയംപ്രകാശാ പശ്യന്തീ സുഷുമ്നാനാഭിമാശ്രിതാ
സൈവ ഹൃൽപങ്കജം പ്രാപ്യ മദ്ധ്യമാ നാദരൂപിണീ.

10 കണ്ഡലിനീമദ്ധ്യത്തിലുള്ള തേജോമാത്രസ്വരൂപയും സൂക്ഷ്മയുമായ ശക്തിയാണു് 'പരാ' എന്നവാക്കു്. അതു ശ്രോത്രവിഷയമല്ല. ആ സ്ഥലത്തുനിന്നും കുറച്ചു ഊർദ്ധ്വഗാമിനിയായി സുഷുമ്ണായുക്തമായ നാഭിസ്ഥാനത്തെ ആശ്രയിച്ചു സ്വയംപ്രകാശയാകുന്ന ആ പര തന്നെയാണു് പശ്യന്തി. പിന്നീടു് ഹൃദയകമലം പ്രാപിച്ചു നാദരൂപിണിയാകുന്ന ആ പര തന്നെയാണു് മദ്ധ്യമ.

തതസ്സംജല്പമത്രാസ്യാദവിഭക്തോർദ്ധ്വഗാമിനീ
സൈവോരഃകണ്ഠതാലുസ്ഥാ ശിരോഘ്രാണരദാശ്രിതാ
ജിഹ്വാമൂലേഷു നിസ്സൃതാ കൃതവർണപരിഗ്രഹാ
ശബ്ദപ്രപഞ്ചജനനീ ശ്രോത്രഗ്രാഹ്യാതു വൈഖരീ”

എന്നിങ്ങിനെ “ഭട്ടധൃതതന്ത്ര”ത്തിലും മററും സപ്രപഞ്ചം പ്രതിപാദിച്ചിട്ടുണ്ടു്.

വിശുദ്ധമെന്നും വിശുദ്ധിയെന്നും പറയുന്ന ആധാരത്തിന്റെ സ്ഥാനം കണ്ഠമാകുന്നു.

“വിശുദ്ധിം തനുതേ യസ്മാൽ ജീവസ്യ ഹംസലോകനാൽ
വിശുദ്ധം പത്മമാഖ്യാതം”

എന്ന വചനപ്രകാരം ജീവന്നു പരശിവദർശനംകൊണ്ടു വിശുദ്ധി—നിർമ്മലത്വം—സിദ്ധിക്കുന്നതു് ഇവിടെ വെച്ചാകയാൽ പ്രകൃതാധാരത്തിന്നു് അത്തരം സംജ്ഞ ലഭിച്ചിരിക്കുന്നു.

അതിന്നും മുകളിലായിട്ടാണു് ആജ്ഞാചക്രം.

“ആജ്ഞാസംക്രമണം തത്ര ഗുരോരാജ്ഞേതി കീർത്തിതം.”

എന്നു നിർവ്വചനം. ഗുരുവിനുള്ള നിഗ്രഹാനുഗ്രഹശക്തിയുടെ സംക്രമണം ഈ ആധാരത്തിലുള്ള ധ്യാനത്താലാണു് സിദ്ധിക്കുന്നതു്. ഗുരുവെന്നതു് ഈശ്വരനാകുന്നു. തത്വജ്ഞാനോപദേഷ്ടാവായ ദീക്ഷാഗുരു പ്രത്യക്ഷവിഷയമായ ഈശ്വരനാകുന്നുവെന്നാണു് ആഗമസിദ്ധാന്തം. അതിനെ അനുസരിച്ചാണു്,

“ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുഃ ഗുരുർദ്ദേവോ മഹേശ്വരഃ
ഗുരുസ്സാക്ഷാൽ പരം ബ്രഹ്മ തസ്മൈ ശ്രീഗുരവേ നമഃ

11 “യസ്യ ദേവേ പരാ ഭക്തി ര്യഥാ ദേവേ തഥാ ഗുരൌ

അവിഭക്തയായ ആ ശക്തി അവിടെനിന്നും മേൽപ്പോട്ടു ഗമിച്ചു സംജല്പരൂപയായിത്തീരും; ശബ്ദപ്രപഞ്ചജനനിയായ ആ ശക്തിതന്നെയാണു്, ഉരസ്സു്, കണ്ഠം, താലു, (അണ്ണാക്കു്) ശിരസ്സു്, നാസിക, ദന്തം, ജിഹ്വാമൂലം എന്നീ സ്ഥാനങ്ങളിൽ സംബന്ധിച്ചു വർണ്ണപരിഗ്രഹത്തോടുകൂടി ശ്രോത്രഗ്രാഹ്യയായി ‘വൈഖരി’ യെന്നു പറയപ്പെടുന്നതു്.

11 യാതൊരുത്തന്നു തന്റെ ഇഷ്ടദേവതയിലും ഇഷ്ടദേവതയിലെന്നപോലെ തന്റെ ഗുരുവിലും മികച്ച ഭക്തി ഉണ്ടോ ആ മഹാനു് ഗ്രന്ഥത്തിൽ പറഞ്ഞി

തസ്യൈവ ഹി കഥിതാഹ്യർത്ഥാഃ പ്രകാശന്തേ മഹാത്മനഃ"
ഇത്യാദി വചനങ്ങൾ പ്രവൃത്തങ്ങളായിരിക്കുന്നതു്. വിശേഷിച്ചു്, ഗുരു, മന്ത്രം, ദേവത, ആത്മാവു് ഇവ നാലും ഒന്നാണെന്നുള്ള ചതുഷ്ട്യൈക്യഭാവന ഉപാസകന്നു തീർച്ചയായും ഉണ്ടായിരിക്കേണ്ടതാണു്. ഈ അഭേദഭാവനയോടുകൂടിയ ആത്മധ്യാനം തന്നെയാണു് അഹംഗ്രഹോപാസന.

ആഭ്യന്തരപൂജയിലെന്നുവേണ്ട ബാഹ്യപൂജയിൽപ്പോലും ഈ ഐക്യഭാവന ഇടയ്ക്കിടയ്ക്കെങ്കിലും ഉണ്ടായിരിക്കേണ്ടതാണു്. അതുകൊണ്ടുതന്നെയാണു്, 'പരശുരാമകല്പസൂത്രത്തിൽ,'

12 "ഗുരുമന്ത്രദേവതാത്മമനഃപവനാനാം ഐക്യനിഷ്ഫാലനാദന്തരാത്മസംവിത്തിഃ" എന്നിങ്ങിനെ ഐക്യഭാവനയെ വിശേഷിച്ചു വിവരിച്ചിരിക്കുന്നതു. ഗുരുവിൻെറ സ്ഥാനം ശിരസ്സിലെ സഹസ്രാരപദ്മമാണു്.

14 "സഹസ്രദളപദ്മസ്ഥമന്തരാത്മാനമുത്തമം
തസ്യോപരി നാദബിന്ദ്വോർമ്മധ്യേ സിംഹാസനസ്ഥിതം

ട്ടുള്ള കാര്യമൊക്കെയും അത്രയല്ല പറയാത്ത കാര്യവും ('അകഥിതാഃ' എന്നും പാഠഭേദം) തനിയെ പ്രകാശിക്കും.

12 ഗുരു, മന്ത്രം, ദേവത, ആത്മാവു്, മനസ്സു്, പ്രാണൻ എന്നിവയുടെ ദൃഢമായ ഐക്യഭാവനയാൽ പ്രത്യഗാത്മസംവേദനം സിദ്ധിക്കും. ആത്മാവിന്നും ദേവതയ്ക്കും തമ്മിലുള്ള ഐക്യം ഉപാധിഭേദനിരാസത്താൽ സിദ്ധിക്കുന്നു. ദേവതയ്ക്കും മന്ത്രത്തിന്നും ഐക്യം വാച്യവാചകതാദാത്മ്യത്താൽ. അതുപോലെ ദേവതയോടും ആത്മാവോടും ഗുരുവിന്നുള്ള ഐക്യം ഉപാധിനിരാസത്താൽ. മന്ത്രത്തോടുള്ള ഐക്യം വാച്യവാചകതാദാത്മ്യത്താൽ. മനസ്സിന്നും പ്രാണനും തമ്മിലുള്ള ഐക്യമാകട്ടെ,

"നഭസ്വാന്മനസോനാതി ഭിന്നോതസ്തന്നിരോധനാൽ
മനോ നിശ്ചലതാമേതി" എന്നു വിഷ്ണുപുരാണത്തിൽ സമർത്ഥിച്ചിട്ടുണ്ടു്.

നഭസ്വാൻ=പ്രാണവായു, മനസോനാതിഭിന്നഃ = മനസ്സിൽനിന്നു വളരെ ഭിന്നനല്ല.

14 സഹസ്രദളപദ്മത്തിൽ സ്ഥിതിചെയ്യുന്ന പരമനായ അന്തരാത്മാവിനേയും ആ പദ്മത്തിൽ അന്തരാത്മാവിന്നു മുകളിലായി നാദബിന്ദുക്കൾക്കിടയിൽ സിംഹാസനസ്ഥിതനും കൈലാസപർവ്വതം പോലെ അത്യന്തം ധവളനുമായ തൻെറ ഗുരുവിനേയും ധ്യാനിക്കുക.

തസ്മിൻ നിജഗുരും നിത്യം രജതാചലസന്നിഭം"

(കങ്കാളമാലിനീതന്ത്രം)

ഇത്യാദി ഗുരുധ്യാനപ്രകാരം നോക്കുക. ഗുരുപാദുകാധ്യാനം ശിരസ്സിൽ, രണ്ടുകൈകൊണ്ടും മൃഗീമുദ്രപിടിച്ചുകൊണ്ടു ചെയ്യാനുള്ള കാരണവും അതുതന്നെയാണ്. ഇങ്ങിനെ ഈശ്വരാഭിന്നനായ ഗുരുവിന്റെ ആജ്ഞാശക്തിയുടെ സംക്രമണം ഉണ്ടാകുന്നതു് ആജ്ഞാചക്രത്തിലുള്ള ധ്യാനത്താലാകുന്നു. അതായതു് സാധകൻ അന്തർദൃഷ്ടിയായി ഭ്രൂമധ്യത്തിൽ മനസ്സു നിറുത്തി ധ്യാനിച്ചു ശീലിച്ചാൽ ആജ്ഞാചക്രത്തിൽ ഒരു ചെറിയ പ്രകാശം കാണുന്നതായും ആ പ്രകാശം ക്രമേണ വലുതായി സാധകന്റെ ശരീരം മുഴുവനും വ്യാപിച്ചു ജ്വലിക്കുന്നതായും അനുഭവപ്പെടും. അത്തരം അനുഭവം ഏർപ്പെട്ടാൽ ആജ്ഞാസംക്രമണം സിദ്ധിച്ചു കഴിഞ്ഞു. അവനു വിഷയഗ്രഹണത്തിനു ഗ്രന്ഥം ഒന്നു മറിച്ചു നോക്കിയാൽ മതി. അതുകൊണ്ടാണ് "തസൈ്യതേകഥിതാഹ്യർത്ഥാഃ പ്രകാശന്തേമഹാത്മനഃ" എന്നു പറഞ്ഞിരിക്കുന്നതു്. സമാധിസിദ്ധിക്കു എളുപ്പമായ മാർഗ്ഗവും ആജ്ഞാചക്രത്തിലുള്ള ധ്യാനമാണ് ഈ വസ്തുത.

15 "ഉന്മന്യവാപ്തയേ ശീഘ്രം ഭ്രൂധ്യാനം മമ സമ്മതം"

"സഹസ്രദളപങ്കജേ സകലശീതരശ്മിപ്രഭം
വരാഭയകരാംബുജം—" എന്നിങ്ങിനെ 'യാമള'ത്തിലും മററും പറഞ്ഞിരിക്കുന്ന ഗുരുധ്യാനപ്രകാരം ഇവിടെ അനുസന്ധേയമാണ്.

ഗുരുവിന്റെ സ്ഥാനം സഹസ്രദളപദ്മത്തിന്റെ കർണ്ണികയിലുള്ള ദ്വാദശദളപദ്മത്തിന്റെ കർണ്ണികയാണെന്നും പക്ഷമില്ലെന്നില്ല. ആ പക്ഷത്തെ അനുസരിച്ചാണ്

"ശിരഃപദ്മേ സഹസ്രാരേ ശുക്ലവർണ്ണേ ത്വധോമുഖേ
തരുണാരുണകിഞ്ജല്ക്കേ സർവ്വവർണ്ണവിഭൂഷിതേ
കർണ്ണികാന്തഃപുടേ തത്ര ദ്വാദശാർണ്ണസരോരുഹേ
തേജോമയേ കർണ്ണികാന്തശ്ചന്ദ്രമണ്ഡലമധ്യഗേ
അകഥാദിത്രിരേഖീയേ ഹളക്ഷത്രയമണ്ഡിതേ
ഹംസപീഠേ മന്ത്രരാജേ സദ്ഗുരും ശിവരൂപിണം—"

എന്നു 'ശ്യാമാസപര്യ'യിലും മററും പറഞ്ഞുകാണുന്നതു്.

എന്ന 'ഹഠയോഗപ്രകാശിക'യിൽ പ്രത്യക്ഷം എടുത്തുപറഞ്ഞിരിക്കുന്നു. വിശിഷ്ടമായ ഈ സ്ഥാനത്തെയാണ് "വാരാണസി" യെന്നും "അവിമുക്തം" എന്നും ശ്രുതിയും സ്മൃതിയുംമററും ഉദ്ഘോഷിക്കുന്നതു്.

16 വാരാണസീ മഹാപ്രാജ്ഞ ഭ്രുവോർഘ്രാണസ്യ മദ്ധ്യമേ
ഭ്രുവോർഘ്രാണസ്യ യസ്സന്ധിരിതി ജാബാലികീ ശ്രുതിഃ"
(എന്നു സൂതസംഹിത)

17 അഥൈനമത്രിഃ പപ്രച്ഛ യാജ്ഞവല്ക്യം യ ഏഷോനന്തോവ്യക്ത ആത്മാ തം കഥമഹം വിജാനീയാമിതി. സഹോവാച യാജ്ഞവല്ക്യസ്സോവിമുക്ത ഉപാസ്യോ യ ഏഷോ നന്തോവ്യക്ത ആത്മാ സോവിമുക്തേ പ്രതിഷ്ഠിത ഇതി. സോവിമുക്തഃ കസ്മിൻ പ്രതിഷ്ഠിത ഇതി. വരണായാം നാസ്യാംചമദ്ധ്യേ പ്രതിഷ്ഠിത ഇതി. കാവൈ വരണാ കാച നാസീതി. സർവ്വാനിന്ദ്രിയകൃതാൻ ദോഷാൻ വാരയതി തേന 'വരണാ' ഭവതീതി. സർവ്വാനിന്ദ്രിയകൃതാൻ പാപാൻ നാശയതി തേന 'നാസീ' ഭവ

15 വേഗത്തിൽ സമാധി സിദ്ധിക്കുന്നതിലേക്ക ഭ്രൂധ്യാനമാണ് എനിക്ക അഭിമതമായിട്ടുള്ളതു. ഉന്മനി=സമാധി.

16 അല്ലയോ മഹാപ്രാജ്ഞ പുരികങ്ങളുടേയും മൂക്കിന്റേയും മദ്ധ്യത്തിലാണ് വാരാണസി. പുരികങ്ങളുടേയും നാസികയുടേയും സന്ധി വാരാണസി എന്ന ജാബാലശ്രുതി.

17 അനന്തരം അത്രിമഹർഷി ഈ യാജ്ഞവല്ക്യമഹർഷിയോടു ചോദിച്ചു:- ഈ ആത്മാവു് അനന്തവും അവ്യക്തവുമാകയാൽ ഞാനെങ്ങിനെ അതിനെ അറിയും എന്നു. യാജ്ഞവല്ക്യൻപറഞ്ഞു:-പ്രകൃതമായ യാതൊരാത്മാവു് അനന്തവുമവ്യക്തവുമോ അതു അവിമുക്തത്തിൽ പ്രകർഷേണസ്ഥിതമാകയാൽ അതിനെ അവിമുക്തത്തിൽ ഉപാസിക്കേണ്ടതാണ്.
അത്രി:—ആ അവിമുക്തം എവിടെയാണ് പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നതു്?
യാജ്ഞവല്ക്യൻ:—വരണയുടേയും നാസിയുടേയും മദ്ധ്യത്തിൽ പ്രതിഷ്ഠിതമാകുന്നു.
അത്രി:—'വരണ' എന്നാൽഎന്തു, 'നാസി' എന്നാൽ എന്തു്?
യാജ്ഞവല്ക്യൻ:—ഇന്ദ്രിയകൃതങ്ങളായ എല്ലാദോഷങ്ങളേയുംവാരണം ചെയ്യുന്നതുകൊണ്ടു 'വരണ'യാകുന്നു ഇന്ദ്രിയകൃതങ്ങളായ പാപങ്ങളൊക്കെയും നശി

തീതി. കതമഞ്ചാസ്യ സ്ഥാനം ഭവതി? ഭ്രുവോർഘ്രാണസ്യ ചയ സ്സന്ധിസ്സഏഷ ദ്യൌർലോകസ്യ പരസ്യ ചസന്ധിർഭവതീതി"

(എന്നു ജാബാലശ്രുതി)

ഇങ്ങിനെ മൂലാധാരം തുടങ്ങി ആജ്ഞവരെയുള്ളവയാണ് ആറാധാരങ്ങൾ. ഇവയെ കുളാധാരങ്ങൾ എന്നു പറയും, കുലം നാഡീസമൂഹം അവയ്ക്കു ആധാരം ആശ്രയം എന്നൎത്ഥം,

ഇവ കൂടാതെ അകുളാധാരങ്ങളായി വേറെ ചിലതുമുണ്ട്. അവയിൽ എല്ലാംകൊണ്ടും പ്രധാനമായിട്ടുള്ളതു ബ്രഹ്മരന്ധ്രമെന്നും സഹസ്രാരമെന്നും പറയുന്ന നിറുകയിലുള്ള ആധാരമാകുന്നു. ഇതാണത്രെ പരമശിവന്റെയും ഗുരുവിന്റെയും സ്ഥാനം. ശൈവന്മാൎക്കും വൈഷ്ണവന്മാൎക്കും സ്മാൎത്തന്മാൎക്കും ശാക്തന്മാൎക്കും യോഗികൾക്കും സന്ന്യാസിമാൎക്കും എന്നു വേണ്ട സൎവ്വൎക്കും സമാരാദ്ധ്യമായ സ്ഥാനവിശേഷമാകുന്നു ഇതു്.

19 ശിവസ്ഥാനം ശൈവാഃ പരമപുരുഷം വൈഷ്ണവഗണാഃ
ലപന്തീതി പ്രായോ ഹരിഹരപദം കേചിദപരേ
പദം ദേവ്യാ ദേവീചരണയുഗളാംഭോജരസികാഃ
മുനീന്ദ്രാ അപ്യന്യേ പ്രകൃതിപുരുഷസ്ഥാനമമലം"

എന്നു 'ഷൾചക്രനിരൂപണ'ത്തിൽ പ്രതിപാദിച്ചിരിക്കുന്നു. കൂടാതെ ആജ്ഞയിൽനിന്നു സഹസ്രാരംവരെ ഓരോ വിരലിടയ്ക്കു ബിന്ദു, അൎദ്ധചന്ദ്രൻ, രോധിനി, നാദം, നാദാന്തം, ശക്തി, വ്യാപിക, സമനാ, ഉന്മനി എന്നിങ്ങിനെ 9 സ്ഥാനങ്ങൾകൂടി ന്യാസത്തിന്നും ധ്യാനത്തിന്നും ഉപയോഗപ്പെടുന്നതായി തന്ത്രഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുണ്ട്. അതുപോലെ മൂലാധാരത്തിന്നു താഴെ വിഷുവമെന്നും അതിന്നു താഴെ അകുളസഹ

പ്പിക്കുന്നതുകൊണ്ടു 'നാസി' എന്നാകുന്നു. പുരികങ്ങളുടേയും മൂക്കിന്റെയും സന്ധിയായ ആ ഈ ആകാശമിഹലോകത്തിന്നും പരത്തിന്നുമുള്ള സന്ധിയാകുന്നു.

19 ശൈവന്മാർ മഹനീയമായ സഹസ്രാരത്തെ ശിവസ്ഥാനമെന്നും വൈഷ്ണവന്മാർ വിഷ്ണുവിന്റെ സ്ഥാനമെന്നും സ്മാൎത്തന്മാർ ഉഭയസ്ഥാനമെന്നും ശാക്തന്മാർ പരാശക്തിയുടെ സ്ഥാനമെന്നും യോഗികളും സാംഖ്യന്മാരും പ്രകൃതിയുടേയും പുരുഷന്റെയും സ്ഥാനമെന്നും പറയുന്നു.

സ്ത്രാരമെന്നും രണ്ടു സ്ഥാനങ്ങൾ തന്ത്രപ്രസിദ്ധങ്ങളാണു്. യോഗികൾ, വിശേഷിച്ചു്, മണിപൂരകം തുടങ്ങി മേല്പോട്ടുള്ളവയെ മാത്രം ധാരണയ്ക്കു നിർദ്ദേശിച്ചിരിക്കുന്നതു് സ്വാധിഷ്ഠാനവും മൂലാധാരവും മററും തമോമയമാണെന്ന കാരണത്താൽ ഉപേക്ഷണീയമായി കരുതുകകൊണ്ടാണു്. "ദേശബന്ധശ്ചിത്തസ്യ ധാരണാ" എന്ന യോഗസൂത്രത്തിൻെറ ഭാഷ്യത്തിലും വൃത്തിയിലും മററും "നാഭിചക്രേ ഹൃദയപുണ്ഡരികേ—" എന്നിങ്ങിനെ മണിപൂരകം മുതല്ക്കുള്ള സ്ഥാനങ്ങളെ മാത്രം നിർദ്ദേശിച്ചിരിക്കുന്നതും അതുകൊണ്ടുതന്നെയാണു്. എന്നാൽ, ശാക്തന്മാരെന്നു വേണ്ട മററു പലരും സ്വാധിഷ്ഠാനം മൂലാധാരം എന്നിവയെ ഒഴിച്ചു വിട്ടിട്ടില്ലെന്നും പറയേണ്ടിയിരിക്കുന്നു.

20 "ധ്യാത്വൈതന്മൂലചക്രാന്തരവിവരലസൽ-
കോടിസൂര്യപ്രകാശം
വാചാമീശോ നരേന്ദ്രസ്സ ഭവതി മഹസാ
സർവ്വവിദ്യാവിനോദീ
ആരോഗ്യം തസ്യ നിത്യം നിരവധി ച മഹാ-
നന്ദചിത്താന്തരാത്മാ
വാക്യൈഃ കാവ്യപ്രബന്ധൈസ്സകലസുരഗുരൂൻ
സേവതേ ശുദ്ധശീലഃ"

21 സ്വാധിഷ്ഠാനാഖ്യമേതൽ സരസിജമമലം

20 മൂലാധാരചക്രമദ്ധ്യസുഷിരത്തിൽ വിലസുന്നകോടിസൂര്യ്യപ്രകാശയായ കുണ്ഡലിനീയെ ധ്യാനിച്ചിട്ടു് അവൻ (എതൊരുവനും) വേഗത്തിൽ വാഗ്മിയും സർവ്വവിദ്യാവിനോദിയായ നരാധിപനും ആയിത്തീരുന്നു. അവന്നു് എന്നും ആരോഗ്യം ഉണ്ടാകുന്നു. അവൻ ശുദ്ധശീലനും മഹാനന്ദ (ഈശ്വര) ചിന്തയോടുകൂടിയ അന്തരംഗത്തോടുകൂടിയവനായിട്ടു കാവ്യപ്രബന്ധരൂപങ്ങളായ വാക്യങ്ങളാൽ സകലസുരന്മാർക്കും ഗുരുവായ ബൃഹസ്പതിക്കു സമാനനായി ഭവിക്കുന്നു. സേവതേ = സേവിക്കുന്നു, അനുകരിക്കുന്നു. ബഹുവചനം ഗൌരവാർത്ഥം. അഥവാ ഗുരുശബ്ദം ശ്രേഷ്ഠവാചകം; സകലസുരഗുരൂൻ = സർവ്വദേവമുഖ്യന്മാരായ ബ്രഹ്മവിഷ്ണുമഹേശ്വരന്മാരെ സേവതേ = സ്തുതിക്കുന്നു—സ്തോത്രപരങ്ങളായ ഗ്രന്ഥങ്ങൾ നിർമ്മിക്കാൻ സമർത്ഥനായി ഭവിക്കുന്നു.

21 സ്വാധിഷ്ഠാനമെന്നപേരോടുകൂടിയ ഈ പത്മത്തെ യാതൊരുമനുഷ്യൻ

ചിന്തയേദ്യോ മനുഷ്യ
സ്തസ്യാഹങ്കാരദോഷാദികസകലരിപുഃ
ക്ഷീയതേ തൽക്ഷണേന
യോഗീശസ്സോപി മോഹാദ്ഭുതതിമിരചയോ
ഭാനുതുല്യപ്രകാശോ
ഗദ്യൈഃ പദ്യൈഃ പ്രബന്ധൈർവ്വിരചയതി സുധാ-
വാക്യസന്ദോഹലക്ഷ്മീഃ

എന്നിങ്ങിനെ ഈ രണ്ടാധാരങ്ങളിലേയും ധ്യാനംകൊണ്ടുള്ള ഫലസിദ്ധിയെക്കുറിച്ചു 'ഷൾചക്രനിരൂപണ'ത്തിൽ പ്രസ്താവിച്ചിരിക്കുന്നതും, 'ധാരണാ നാമ മൂലാധാരസ്വാധിഷ്ഠാനമണിപൂരകാനാഹതാജ്ഞാവിശുദ്ധിചക്രദേശാനാമന്യതമേ പ്രത്യഗാത്മനി വാ ചിത്തസ്യ സ്ഥാപനം തദേകസ്മരണമിതി യാവൽ' എന്നു 'അദ്വൈതതത്ത്വാനുസന്ധാന'ത്തിൽ ധാരണാസ്വരൂപം വിവരിച്ചിരിക്കുന്നതും നോക്കുക. ഈ വക സ്ഥാനവിശേഷങ്ങളിൽ മനസ്സിനെ സ്ഥിരമായി നിറുത്തുകയെന്നതാണ് ധാരണ.

ധാരണാദേശത്തിൽ ധ്യേയവസ്തുവിനെ സംബന്ധിച്ചുള്ള ജ്ഞാനസന്തതിയാണ് ധ്യാനം. 22 "തത്ര പ്രത്യയൈകതാനതാ ധ്യാനം" എന്നു യോഗസൂത്രം. തത്ര=തസ്മിൻദേശേ — യത്ര ചിത്തം ധൃതം തത്ര" പ്രത്യയസ്യ=ജ്ഞാനസ്യ, യാ ഏകതാനതാ. 23 "വിസദൃശപരിണാമപരിഹാരേണ യദേവ ധാരണായാം ആലംബനീകൃതം തദാലംബനതയൈവ നിരന്തരമുൽപത്തിസ്സാ ധ്യാനമുച്യതേ" എന്നു ഭോജവൃത്തി. ഇത്രയുംകൊണ്ടു ആധ്യാ

ധ്യാനിക്കുന്നവോ അവന്റെ അഹങ്കാരാദിദോഷങ്ങളായ ശത്രുക്കൾ ഉടനെ ക്ഷയം പ്രാപിക്കുന്നു. യോഗീശ്വരനായ ആ മനുഷ്യൻ അജ്ഞാനമെന്ന അത്യത്ഭുതമായ അന്ധകാരനിചയത്തിൽ (ആ വിഷയത്തിൽ) സൂര്യതുല്യപ്രകാശനായി ഗദ്യമയങ്ങളും പദ്യമയങ്ങളുമായ പ്രബന്ധങ്ങളാൽ അമൃതായമാനമായ കാവ്യസന്ദോഹശ്രീപരമ്പരയെ നിർമ്മിക്കുന്നു.

22 ധാരണാദേശത്തു ഒരേ വിഷയത്തിലുള്ള പ്രത്യയപരമ്പരകളുടെ ഉൽപത്തി. 23 വിജാതീയവൃത്തിയോടുകൂടാതെ, ധാരണയിൽ ആലംബിച്ചിരിക്കുന്ന വിഷയം യാതൊന്നോ അതിനെത്തന്നെ അവലംബിച്ചുകൊണ്ടു അവിച്ഛിന്നമായുണ്ടാകുന്ന ജ്ഞാനസന്തതിയാണ് ധ്യാനമെന്നു പറയപ്പെടുന്നതു്.

ത്മികമോ ബാഹ്യമോ ആയ ആധാരത്തിൽ ധ്യേയവസ്തുവിനെ വിഷയമാക്കിക്കൊണ്ടുള്ള ജ്ഞാനപ്രവാഹമാണ് യോഗാംഗമായ ധ്യാനമെന്നതു തീൎച്ചയായി. ആഭ്യന്തരമായ സാധാരണപൂജയാകട്ടെ, മൂലാധാരാദികളാധാരത്തിലോ അകളാധാരമായ സഹസ്രാരത്തിലോ കല്പിതകരചരണാദ്യവയവകമായ ചൈതന്യാകാരത്തിൽ തദേകതാനമായ അൎഘ്യപാദ്യാദിമനോവൃത്തിയാണുതാനും. സൂതസംഹിതയിൽ, ശക്തിപൂജാഖണ്ഡത്തിലെ,

24 "സാധാരാ യാ തു സാധാരേ" എന്ന ഭാഗത്തെക്കുറിച്ച്,

25 "മനസാ പരികല്പിതമൂൎത്തൗ ആധാരേ സച്ചിദാനന്ദൈകരസസ്യ ശിവസ്യ ആവാഹനാദ്യാത്മികാ യാ സാ സാധാരേത്യാഹ" എന്നാണ് മാധവാചാൎയ്യർ വ്യാഖ്യാനിച്ചിരിക്കുന്നതു്. ആകയാൽ സാധാരമായ ഈ അഹംഗ്രഹോപാസന, പാതഞ്ജലത്തിലെ ധ്യാനത്തിനും സമാനയോഗക്ഷേമം തന്നെയാണ്. ധ്യാനനിദിധ്യാസനങ്ങളിലെ വൃത്തിപ്രവാഹം അൎഘ്യപാദ്യാദിരൂപമാകണമില്ലെന്നുമാത്രമേ വിശേഷമുള്ളു.

നിരാധാരോപാസനയെപ്പററി ചിന്തിക്കുന്നതാകയാൽ അതു സമാധിതന്നെയാണെന്നു വ്യക്തമാകും.

26 "നിരാധാരാ മഹത്തരാ"

27 "നിരാധാരാ തു സംവിദി"

28 "യാ പൂജാ സംവിദി പ്രോക്താ സാ തു തസ്യാം മനോലയഃ
സംവിദേവ പരാശക്തിൎന്നേതരാ പരമാൎത്ഥതഃ"

24 ആധാരത്തിൽ ചെയ്യുന്ന പൂജയാണ് സാധാരപൂജ.

25 മനസ്സുകൊണ്ടു കല്പിക്കപ്പെട്ടിരിക്കുന്ന മൂൎത്തിയോടുകൂടിയ ആധാരത്തിൽ സച്ചിദാനന്ദരസൈകമൂൎത്തിയായ ശിവന്റെ ആവാഹനാദിരൂപമായ പൂജ യാതൊന്നോ അതിനെ സാധാരയെന്നു പറയുന്നു.

26 നിരാധാരപൂജയാണ് ശ്രേഷ്ഠതരം. സാധാരപൂജയിലെന്നപോലെ പൂജകൻ, പൂജ്യൻ, പൂജ, പൂജോപകരണം എന്നിങ്ങിനെയുള്ള പ്രപഞ്ചപ്രകാരത്തിന്റെ പ്രസക്തിക്ക് അവകാശമില്ലായ്കയാൽ മഹത്തരമെന്നു സാരം.

27 നിരാധരയാകട്ടെ സംവിത്തിൽ ഉള്ളതാകുന്നു. സംവിത്തു=ചൈതന്യം

28 സംവിത്തിൽ പറയപ്പെട്ട പൂജയാകട്ടെ സംവിത്തിലുള്ള മനോലയം തന്നെയാണ്. സംവിത്തുതന്നെയാണ് പരാശക്തി, വാസ്തവത്തിൽ മററൊന്ന

അതസ്സ്വവിദി താം നിത്യം പൂജയേന്മുനിസത്തമാഃ
സംവിദ്രൂപാതിരേകേണ യൽ കിഞ്ചിൽ പ്രതിഭാസതേ
സഹി സംസാരആഖ്യാതസ്സർവ്വേഷാമാത്മനാമപി
അതസ്സംസാരനാശായ സാക്ഷിണീമാത്മരൂപിണീം
ആരാധയേൽ പരാശക്തിം പ്രപഞ്ചോല്ലാസവർജ്ജിതാം
സംവിദ്വാചകശബ്ദേന സംവിദ്രൂപാമനാകുലാം
അച്ഛയേദാദരേണൈവ ശിവാമാദ്യൈ മഹാമതിഃ
പുനസ്സമസ്തമുൽസൃജ്യ സ്വാപൂർണ്ണാം പരസംവിദം
സ്വാത്മനൈവാനുസന്ധായ പുനസ്തച്ച വിസർജ്ജയേൽ
സ്വാനുഭൂത്യാ സ്വയം സാക്ഷാൽ സ്വാത്മഭൂതാം മഹേശ്വരീം
പൂജയേദാദരേണൈവ പൂജാ സാ പുരുഷാർത്ഥദാ."

എന്നു 'സൂതസംഹിത'യിൽ പറഞ്ഞിരിക്കുന്നു. പ്രണവവും ഹ്രല്ലേഖയുമാണ് സംവിദ്വാചകശബ്ദം. മന്ത്രങ്ങളൊക്കെയും ബ്രഹ്മ

ല്ല, അതുകൊണ്ട്, മുനിസത്തമന്മാരെ, സംവിത്തിൽ എന്നും പരാശക്തിയെ പൂജിക്കണം. (സ ഭഗവാ കസ്മിൻ പ്രതിഷ്ഠിത ഇതി സ്വേ മഹിമ്നി പ്രതിഷ്ഠിതഃ) എന്ന വേദവചനംപോലെ ഭേദകല്പനം ആധാരാന്തരവിരഹമൂലമാകുന്നു. [സംവിത്തിൽനിന്നു വ്യതിരിക്തമായി പ്രതിഭാസിക്കുന്ന ഏതൊന്നും സർവ്വജീവികൾക്കും സംസാരമാകുന്നു. ആകയാൽ സംസാരനാശാർത്ഥം സാക്ഷിചൈതന്യഭൂതയും യഥാർത്ഥത്തിൽ പ്രപഞ്ചോന്മേഷവിഹീനയും ആത്മസ്വരൂപയുമായ പരാശക്തിയെ ആരാധിക്കുക.] (നിരാധാരപൂജയായ പരാശക്ത്യാരാധനം മനോലയരൂപസമാധിയാകകൊണ്ടു സാധകന്മാർക്കു സുസാധമല്ലായ്കയാൽ സുകരമായ മാർഗ്ഗം പ്രദർശിപ്പിച്ചുകൊണ്ടു പ്രസ്തുതോപാസനയെ സപ്രകാരം വിവരിക്കുന്നു—'സംവിദ്വാചക' ഇത്യാദിയാൽ.) ആദ്യം ഓങ്കാര ഹ്രല്ലേഖകളിൽ ഒന്നായ ബ്രഹ്മവാചകപ്രണവംകൊണ്ടു സംവിദ്രൂപയായ പരശിവയെ ധീരനായ ആരാധകൻ ചിത്തചാഞ്ചല്യംകൂടാതെ സശ്രദ്ധം ആരാധിക്കണം. ആദ്യത്തെ സ്ഥിതി ധ്യാനാവസ്ഥകടന്ന് ഏതാണ്ട് അംഗസമാധിതന്നെ ആയിരിക്കും. പിന്നീട് (സമസ്തം) പ്രണവരൂപമെന്നു വേണ്ട ധ്യാനധ്യാതൃധ്യേയഭേദവും ജാഗരാദിഭേദവും എല്ലാം ഉപേക്ഷിച്ചു പരസംവിത്തിനെ സ്വാത്മാവിനാൽതന്നെ അനുസന്ധാനം ചെയ്തുകൊണ്ട് ആ അനുസന്ധാനത്തേയും ഉപേക്ഷിക്കണം. സ്വയം പ്രത്യക്ഷാനുഭൂതിസ്വരൂപനായിത്തന്നെ വർത്തിക്കണം. ഇങ്ങിനെ സ്വാത്മഭൂതയായ സംവിദ്രൂപപരമേശ്വരിയെ സാദരം പൂജിക്കണം. അപ്രകാരമുള്ള നിരാധാരപൂജയാകുന്നു പുരുഷാർത്ഥപ്രദം.

ബോധകങ്ങളാണെങ്കിലും ശിവശക്തിപ്രണവങ്ങളായ ഓങ്കാര ഹ്രീങ്കാരങ്ങളാണത്രേ സാക്ഷാദ്വാചകങ്ങൾ. 'ഓം'കാരത്തിലെ അകാര-ഉകാര-മകാരങ്ങൾക്കും ഹ്രീങ്കാരത്തിലെ ഹകാര-രേഫ-ഈകാരങ്ങൾക്കും പുറമെ, അവയിൽ ഓരോന്നിലും ബിന്ദു, നാദം, ശക്തി, ശാന്തകല എന്ന നന്നാലംശങ്ങൾകൂടി അടങ്ങിയിരിക്കുന്നു. അതായത്, ഈ അംശങ്ങളോടുകൂടിവേണം അവയെ ഉച്ചരിക്കാൻ എന്നു താൽപര്യം.

29 "അകാരശ്ചോപ്യുകാരശ്ച മകാരോ ബിന്ദുരേവ ച
നാദശ്ശക്തിശ്ച ശാന്തശ്ച താരഭേദാഃ പ്രകീർത്തിതാഃ
ഹകാരോരേഫഈകാരോ ബിന്ദുനാദൌ തഥൈവ ച
ശക്തിശാന്തൌ ച സംപ്രോക്താശ്ശക്തിഭേദാസ്തു സപ്തധാ."

എന്ന് ആഗമങ്ങൾ ഉദ്ഘോഷിക്കുന്നുണ്ട്. വർണ്ണാത്മകമായ ആദ്യത്തെ അംശത്രയംകൊണ്ടു അവസ്ഥാത്രയസാക്ഷിത്വവും ര

29 അകാരവും ഉകാരവും മകാരവും ചേർന്നതാണല്ലോ 'ഓം' എന്ന ശിവപ്രണവം. ഈ വർണ്ണത്രയത്തിനുശേഷം ബിന്ദു, നാദം, ശക്തി, ശാന്തകല എന്നു നാലു ധ്വനിവിശേഷങ്ങൾ കൂടി അതിലുണ്ട്. അതുപോലെ ഹൃല്ലേഖയായ ശക്തിപ്രണവത്തിലും ഹകാരം, രേഫം, ഈകാരം എന്നിവയ്ക്കു പുറമെ ഇപ്പറഞ്ഞ ധ്വനിവിശേഷങ്ങളുമുണ്ട്. പക്ഷേ ബിന്ദു, അർദ്ധചന്ദ്രൻ, രോധിനി, നാദം, നാദാന്തം, ശക്തി, വ്യാപിക, സമന, ഉന്മനി എന്നീ 9 ധ്വനികൾ തന്ത്രാന്തരത്തിൽ പറഞ്ഞിട്ടുണ്ടെങ്കിലും അവയിൽ അർദ്ധചന്ദ്രൻ തുടങ്ങി നാദാന്തംവരെയുള്ള 4 ഭേദങ്ങളെ നാദശബ്ദംകൊണ്ടും ശക്തി, വ്യാപിക, സമന എന്നിവയെ ശക്തിശബ്ദംകൊണ്ടും സംഗ്രഹിച്ചു നിർദ്ദേശിച്ചിരിക്കുന്നതായി വിചാരിക്കണം. ഉന്മനിതന്നെ ശാന്തകല. ബിന്ദ്വാദികളുടെ ഉച്ചാരണമാത്രകളെക്കുറിച്ചു—"ബിന്ദോരർദ്ധമാത്രാ പരേ പരേ ചാപി പൂർവ്വപൂർവ്വാർദ്ധാഃ" എന്നു 'വരിവസ്യാരഹസ്യ'ത്തിൽ പറഞ്ഞിരിക്കുന്നു. നൂറു താമരദളങ്ങളെ മേല്ക്കുമേൽ അടുക്കിവെച്ചു എല്ലാം തുളയുന്നവിധം സൂചികൊണ്ടു കുത്തിയാൽ ഒരു ദളത്തിൽനിന്നു മറ്റൊന്നു തുളയുവാൻ വേണ്ട സമയത്തെ 'ലവ'മെന്നു പറയും. ഈ ലവം 256 കൂടിയതു് ഒരു മാത്ര. അതിൽ പകുതി 128 ലവം അർദ്ധമാത്ര. ഇതാണു് ബിന്ദൂച്ചാരണകാലം. അർദ്ധചന്ദ്രനു 64 ലവം, രോധിനിക്കു 32 ലവം, നാദത്തിനു 16, നാദാന്തത്തിനു 8, ശക്തിക്കു 4, വ്യാപികയ്ക്കു 2, സമനയ്ക്കു 1, ഉന്മനിയ്ക്കു മാത്രയില്ല; അതു കാലാതീതയും നിർവ്വികല്പവുമാണത്രേ.

ണ്ടാമത്തെ ധ്യാനാത്മകമായ ബിന്ദുനാദ്യംശചതുഷ്ടയംകൊണ്ടു ബിന്ദുനാദശക്തികലാത്മകത്വം ബോധിപ്പിക്കുന്നു. ഓങ്കാരവും ഹ്രീങ്കാരവും അഖണ്ഡരൂപത്തിൽ നിഷ്പ്രപഞ്ചബ്രഹ്മസ്വരൂപത്തെയാണ് ബോധിപ്പിക്കുന്നതു്. ഈ ആഗമസിദ്ധാന്തത്തെ 'തസ്യവാചകഃ പ്രണവഃ' എന്ന സൂത്രംകൊണ്ടു ഭഗവാൻ പതഞ്ജലിയും അനുമോദിച്ചിരിക്കുന്നു. ഇങ്ങിനെ വിക്ഷേപവിഷയവ്യാവൃത്തമായ ചിത്തത്തെ പ്രണവംവഴിക്കു സംവിത്തിൽ ലയിപ്പിച്ചു് സംവിന്മാത്രാവശേഷത്തോടു വർത്തിക്കുക എന്നതാണ് നിരാധാരപൂജ, അല്ലെങ്കിൽ നിരാധാരയായ അഹംഗ്രഹോപാസന. പ്രണവജപമാകട്ടെ ചിത്തലയത്തിന്നുള്ള ഉപായം മാത്രമാകുന്നു. ചിത്തലയം തന്നെയാണ് നിരാധാരപൂജ. ആ അവസ്ഥയിൽ പ്രണവജപത്തിന്നില്ലല്ലോ പ്രസക്തി. ഇതുതന്നെയാണ് സവികല്പമോ നിർവ്വികല്പമോ ആയ സമാധിയും. ധ്യേയവിഷയമായ ജ്ഞാനസന്തതിയാണു ധ്യാനമെന്നു മുമ്പു പറഞ്ഞുവല്ലോ. ജ്ഞാനസന്തതി രണ്ടുതരത്തിലാണ്. വിജാതീയ പ്രത്യയാന്തരിതമായും വിജാതീയപ്രത്യയാനന്തരിതമായും. അതിൽ ആദ്യത്തേതു ധ്യാനസ്വരൂപവും രണ്ടാമത്തേതു സമാധിരൂപവുമാകുന്നു. സമാധിയും രണ്ടുവിധത്തിലാണ്. കർത്രാദ്യനുസന്ധാനപൂർവ്വവും കർത്രാദ്യനുസന്ധാനരഹിതവും. ആദ്യത്തേതു അംഗസമാധിയും രണ്ടാമത്തേതു അംഗിസമാധിയുമാകുന്നു. യമനിയമാദ്യംഗങ്ങളോടുകൂടിയ സമാധിയുടെ എട്ടാമത്തെ അംഗമായി പറഞ്ഞിരിക്കുന്നതും ഒരു സമാധിയാണല്ലോ. ആ സമാധിയാണു അംഗസമാധി. കർത്രാദ്യനുസന്ധാനരഹിതമായ അംഗിസമാധിയാകട്ടെ രണ്ടുപ്രകാരത്തിലാകുന്നു. സംപ്രജ്ഞാതസമാധി അല്ലെങ്കിൽ സവികല്പസമാധി എന്നും അസംപ്രജ്ഞാതസമാധി അല്ലെങ്കിൽ നിർവ്വികല്പസമാധി എന്നും. അംഗിസമാധിയുടെ ഈ രണ്ടുപ്രകാരവും നിരാധാരപൂജയിൽ ഉൾപ്പെടുന്നു. "സംവിദ്വാചകശബ്ദേന സംവിദ്രൂപാമനാകുലം" എന്നിങ്ങിനെ 'സൂതസംഹിത' പ്രകാശിപ്പിച്ചിരിക്കുന്ന അംഗസമാധിരൂപവും കർത്രാദ്യനുസന്ധാനവിശിഷ്ടവുമായ ധ്യാനവിശേഷം നിരാധാര

പൂജയിലേക്കുള്ള പ്രവേശദ്വാരമാകയാൽ അതു് സാധാരപൂജയുടെ മൂർദ്ധന്യദശയായിട്ടുവേണം വിചാരിക്കാൻ. ആകയാൽ നിരാധാരപൂജ അംഗിയായ സമാധിതന്നെ. അംഗിസമാധിയുടെ ആദ്യപ്രഭേദമായ സംപ്രജ്ഞാതസമാധി നാലു പ്രകാരത്തിലാണു്. 30 "വിതർക്കവിചാരാനന്ദാസ്മിതാരൂപാനുഗമാൽ സംപ്രജ്ഞാതഃ" എന്ന യോഗസൂത്രവും 31 "വിതർക്കശ്ചിത്തസ്യാലംബനേ സ്ഥൂല ആഭോഗസ്സൂക്ഷ്മോവിചാരഃ ആനന്ദോ ഹ്ലാദഃ ഏകാത്മികാ സംവിൽ അസ്മിതാ. തത്ര പ്രഥമശ്ചതുഷ്ടയാനുഗതസ്സമാധിസ്സവിതർക്കഃ; ദ്വിതീയോവിതർക്കവികലസ്സവിചാരഃ; തൃതീയോ വിചാരവികലസ്സാനന്ദഃ; ചതുർത്ഥസ്തദ്വികലോസ്മിതാമാത്ര ഇതി." എന്ന ഭാഷ്യവും നോക്കുക. സംപ്രജ്ഞാതത്തിലെ തുരീയകക്ഷ്യയായ അസ്മിതാമാത്രസമാധിയെയാണു് നിരാധാരപൂജയുടെ അടുത്ത പടിയായി, "പുനസ്സമസ്തമുൽസൃജ്യ സ്വപൂർണ്ണാം പരസംവിദം സ്വാത്മനൈവാനുസന്ധയേ—" എന്ന പാദത്രയം കൊണ്ടു "സൂതസംഹിത" നിർദ്ദേശിച്ചിരിക്കുന്നതു്. ഇത്രമാത്രം കൊണ്ടും നിരാധാരപൂജ അവസാനിക്കുന്നില്ല. അതു് അസം

"യത്ര ഗത്വാ തു മനസോമനസ്ത്വം നൈവ വിദ്യതേ
"ഉന്മനീ സാ സമാഖ്യാതാ സർവ്വതന്ത്രേഷു ഗോപിതാ"
"സഹസ്രാരകർണ്ണികായാം ചന്ദ്രമണ്ഡലമദ്ധ്യഗാ
സർവ്വസങ്കല്പരഹിതാ കലാ സപ്തദശീ ഭവേൽ
ഉന്മനീനാമ."
"യാവത്സാ സമനാശക്തി സ്തദൂർദ്ധ്വേ ഉന്മനീ സ്മൃതാ
നാത്ര കാലകലാഭാനം നതത്ത്വന്ന ച ദേവതാഃ"

ഇത്യാദിലക്ഷണലക്ഷിതയായ ഉന്മനിതന്നെയാണു ശാന്തകലഎന്നുധരിക്കണം

30 വിതർക്കം വിചാരം ആനന്ദം അസ്മിതാരൂപം എന്നിവയ്ക്കു് അനുസന്ധാനമുള്ളതുകൊണ്ടു് സംപ്രജ്ഞാതസമാധിയെന്നു പറയുന്നു.

31 ആലംബനത്തിൽ ചിത്തത്തിന്റെ സ്ഥൂലമായ വിമർശം വിതർക്കം; സൂക്ഷ്മമായ വിമർശം വിചാരം; ചിത്തത്തിന്റെ ആഹ്ലാദം ആനന്ദം; ഒരേ സ്വരൂപമായ സംവിത്തു അസ്മിത. അവയിൽ നാലുംഉള്ളതു് ആദ്യത്തേതായ സവിതർക്കം. വിതർക്കം കൂടാതെ മററു മൂന്നുമുള്ളതു രണ്ടാമത്തെ സവിചാരം. വിചാരംകൂടിയില്ലാത്തതു് സാനന്ദം. പ്രത്യേകം ആനന്ദാംശംകൂടി നിലച്ചുപോയതു് അസ്മിതാമാത്രം എന്നു നാലുവിധം.

പ്രജ്ഞാതമെന്ന നിൎവ്വികല്പസമാധിയിൽ ചെന്നേ വിശ്രമിക്കയുള്ളൂ. അതുകൊണ്ടാണ് ചരമകക്ഷ്യയായി, "പുനസ്തച്ച വിസൎജ്ജയേൽ; സ്വാനുഭൂത്യാ സ്വയം സാക്ഷാൽ സ്വാത്മഭൂതാം മഹേശ്വരീം പൂജയേൽ" എന്നിങ്ങിനെ ജ്ഞാനത്വേന അനുസന്ധാനംപോലുമുപേക്ഷിച്ച് പ്രത്യക്ഷചിന്മാത്രരൂപനായി വൎത്തിക്കുവാൻ 'സൂതസംഹിത' നിൎദ്ദേശിച്ചിരിക്കുന്നതു്. പൂൎവ്വകക്ഷ്യയിൽ ധ്യാനധ്യാതൃധ്യേയഭേദമില്ലെന്നുവരികിലും ജ്ഞാനസ്വരൂപത്തിന്നു ജ്ഞാനത്വേന അനുസന്ധാനമുണ്ടു്. നിരാധാരപൂജയുടെ ഉത്തരകക്ഷ്യയായ നിൎവ്വികല്പസമാധിയിൽ പ്രത്യക്ഷാനുഭൂതിയല്ലാതെ ജ്ഞാനത്തിന്നു അനുസന്ധാനമില്ല. ഇതാണു ഇവയ്ക്കുതമ്മിൽ ഭേദം. അതിനാൽ നിരാധാരപൂജയുടെ പരമകക്ഷ്യ നിൎവ്വികല്പസമാധിതന്നെയാകുന്നു. സുഷുപ്തിയിലും ജ്ഞാനത്തിന്നു ജ്ഞാനത്വേന ഭേദമില്ലെന്നിരിക്കിലും അതിൽ അജ്ഞാനാനുവൃത്തിയുള്ളതിനാൽ സമാധിയിലെന്നപോലെ സ്വയം അപരോക്ഷമായി സ്വപ്രകാശസംവിദ്രൂപത്തിലവഭാസിക്കുന്നില്ല. അതുകൊണ്ടുതന്നെയാണ് "സുഖമായുറങ്ങി ഒന്നുമറിഞ്ഞില്ല" എന്നിങ്ങിനെ അജ്ഞാനത്തിന്നു അനുസ്മൃതിയുണ്ടാകുന്നതു്. ആകയാൽ സുഷുപ്തിയിൽ അജ്ഞാനത്തിന്ന് അനുവൃത്തിയുണ്ടെന്നും സമാധിയിൽ ഇല്ലെന്നും ഇവയ്ക്കു തമ്മിൽ ഭേദം. നിൎവ്വികല്പസമാധി, സുഷുപ്തി, വ്യാവഹാരികദശയിലെ നിൎവ്വികല്പജ്ഞാനം എന്നിവയ്ക്കുള്ള പരസ്പരഭേദത്തെക്കുറിച്ചു്—

"ഒരു വസ്തു ചെയ്യാതിരുന്നു ഞാനിതേ-
വരെക്കുമെന്നേവം സമാധിക്കു പിമ്പും
ഒരുവസ്തുപോലുമറിഞ്ഞതില്ലിതേ-
വരേയ്ക്കുമെന്നേവം സുഷുപ്തിക്കു പിമ്പും
ഇവിടെ ഞാൻ ഘടമിതു സമീക്ഷിച്ചേ-
നിവണ്ണം വസ്തുദൎശനത്തിന്നു പിമ്പും
ഭേദിച്ചീടുന്നതു വിമൎശം വെവ്വേറെ
ഭോനകക്കാമ്പിലതു ബോധിക്കണം

വിമർശത്തിൻമുമ്പു വിളങ്ങിയതായ
വിഷയങ്ങൾ ഭേദിച്ചിരിക്ക കാരണം
വിമർശവ്യത്യാസം ഭവിച്ചതാണെന്നതും—
ക്കമലത്തിലോക്ക വിവാദമില്ലിതിൽ.
വിളങ്ങും കേവലം ചിദാത്മതത്വം നി—
ർവ്വികല്പമായുള്ള സമാധിയിൽ ബ്രഹ്മൻ.
സുഷുപ്തിയിങ്കലോ വിഷയം കാര്യപീ—
സ്വരാത്മമ, നന്നായ് ധരിക്കുകവ്യക്തം.
ഘടം മുതലായ പല പദാർത്ഥവും
വിളങ്ങുന്ന വസ്തുലീലോകനത്തിങ്കൽ.
മതിമതാംവര, ത്രിധാ സ്ഥിതം ഭാസ്യ—
മിതുവിധമത്ര ഹൃദി ധരിച്ചാലും”

എന്ന “ത്രിപുരാരഹസ്യ”ത്തിൽ വിവരിച്ചിരിക്കുന്നതു നോക്കുക. ഇത്തരം നിർവ്വികല്പക സമാധ്യവസ്ഥയായ നിരാധാരപൂജയുടെ പാര്യന്തികാവസ്ഥതന്നെയാണല്ലോ “സ്വാനുഭൂത്യാ സ്വയം സാക്ഷാൽ” എന്ന അംശംകൊണ്ടു “സൂതസംഹിത” വ്യക്തമാക്കിയിരിക്കുന്നതു്. ഇതുതന്നെയാണു് നിർഗ്ഗുണബ്രഹ്മോപാസന.

നിരാധാരപൂജയ്ക്കെന്നുവേണ്ട, സാധാരമായ ആഭ്യന്തര പൂജയ്ക്കുപോലും ശക്തിയില്ലാത്തവരുടെ നന്മയുദ്ദേശിച്ചാണു് ബാഹ്യപൂജയായ വിഗ്രഹോപാസന വിധിച്ചിരിക്കുന്നതു്. വിഗ്രഹോപാസന വഴിക്കുണ്ടാകുന്ന ഐകാഗ്ര്യം നിമിത്തം വിക്ഷേപാദിദോഷങ്ങൾ നശിച്ചു ചിത്തത്തിനു നൈർമ്മല്യം സിദ്ധിക്കുമ്പോൾ ആഭ്യന്തരമായ സഗ്ഗുണബ്രഹ്മോപാസനയും ക്രമേണ നിർഗ്ഗുണബ്രഹ്മോപാസനയും ബ്രഹ്മജ്ഞാനവും കൈവല്യവും സുകരമാകുന്നതാണു്.

32 “നിർവ്വിശേഷം പരം ബ്രഹ്മ സാക്ഷാൽകർത്തുമനീശ്വരാഃ
യേ മന്ദാസ്തേനുകമ്പ്യന്തേ സവിശേഷനിരൂപണൈഃ”

32 നിർവ്വികല്പകമായ പരബ്രഹ്മത്തെ സാക്ഷാൽകരിക്കാൻ സമർത്ഥന്മാരല്ലാത്ത മന്ദാധികാരികൾ സഗ്ഗുണബ്രഹ്മനിരൂപണങ്ങളാൽ അനുഗ്രഹിക്കപ്പെട്ടു

വശീകൃതേ മനസ്യേഷാം സഗുണബ്രഹ്മശീലനാൽ
തദേവാവിർഭവേൽ സാക്ഷാദപേതോപാധികല്പനം.

എന്ന "കല്പതരു"കാര വചനവും

33 "സഗുണോപാസനമപി ചിത്തൈകാഗ്ര്യദ്വാരാ നിർഗ്ഗുണ
ബ്രഹ്മസാക്ഷാൽകാരഹേതുഃ"

എന്ന പരിഭാഷാവാക്യവും

34 "നിഷ്കളമുപാസിപ്പാൻ സാമർത്ഥ്യം കുറഞ്ഞവൻ
ഉൾക്കാമ്പിൽ ദൃഢമായി വർത്തിക്കും സ്വരൂപത്തെ
ഭക്തിയോടുപാസിച്ചു കൊള്ളണമെല്ലായ്പ്പോഴും
സിദ്ധിക്കുമനുത്തമമായിട്ടും ശ്രേയസ്സെന്നാൽ."

എന്ന 'ത്രിപുരാരഹസ്യ' സൂക്തിയും ഇതിലേക്കു പ്രമാണവുമാണു്. എന്തിനു വളരെ,

35 "മാം ച യോവ്യഭിചാരേണ ഭക്തിയോഗേന സേവതേ
സഗുണാൻ സമതീത്യൈതാൻ ബ്രഹ്മഭൂയായ കല്പതേ."

എന്ന ഭഗവദ്വചനം തന്നെ ജാഗരിക്കുന്നുണ്ടല്ലോ. അഥവാ, ബ്രഹ്മജ്ഞാനമുണ്ടാവുന്നതിനുമുമ്പു മരിക്കുന്നതായാലും സഗുണോപാസകന്മാക്കു് അർച്ചിരാദിമാർഗ്ഗദ്വാരാ ബ്രഹ്മലോകപ്രാപ്തിയും അവിടെവെച്ചു് ശ്രവണംകൊണ്ടു് സിദ്ധിച്ച ബ്രഹ്മസാക്ഷാൽകാരത്താൽ കാര്യബ്രഹ്മത്തോടൊരുമിച്ചു സ്വരൂപമുക്തിയും ശ്രുതിസിദ്ധവുമാണു്. അതിനാലാണല്ലോ, "സഗുണോപാസകാനാം ചാർച്ചിരാദിമാർഗ്ഗേണ ബ്രഹ്മലോകംഗതാനാം തത്രൈവ ശ്രവ

ന. സഗുണബ്രഹ്മധ്യാനത്താൽ വശീകൃതമായ അവരുടെ മനസ്സിൽ ഉപാധികല്പനാരഹിതമായ നിർഗ്ഗുണബ്രഹ്മസ്വരൂപം സ്വയമായി പ്രകാശിക്കുന്നു.

33 സഗുണോപാസനമാകട്ടെ ചിത്തൈകാഗ്ര്യം വഴിക്കു നിർഗ്ഗുണബ്രഹ്മസാക്ഷാൽകാരത്തിനു ഹേതുവാകുന്നു.

34 ഏതിനേക്കാറും ഉത്തമമായിട്ടു മറെറാന്നില്ലയോ അതു് അനുത്തമം അനുത്തമമായ ശ്രേയസ്സ്=മുക്തി.

35. എന്നെ ഏവൻ അവ്യഭിചരിതമായ ഭക്തിയോഗത്താൽ സേവിക്കുന്നുവോ അവൻ ഗുണാദിഭേദങ്ങളെ അതിക്രമിച്ചു ബ്രഹ്മഭാവപ്രാപ്തിക്കു സമർത്ഥനായി ഭവിക്കുന്നു.

ണാദ്വൽപന്നതത്ത്വസാക്ഷാൽകാരാണാം ബ്രഹ്മണാ സഹ മോക്ഷഃ" എന്നാണ്, ധമ്മരാജാധ്വരി തന്റെ "വേദാന്ത പരിഭാഷ" യിൽ പ്രസ്താവിച്ചിരിക്കുന്നതു്. 'ശിഖാമണി'കാരനും മററും ഈ വസ്തുത വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ടു്.

ശിവവിഷ്ണുശക്ത്യാദി ദേവതകളെ ഉദ്ദേശിച്ചു പ്രതിമാദികളിൽ ചെയ്യുന്ന ആരാധനയാണല്ലോ വിഗ്രഹാരാധന എന്നു പറയുന്ന ബാഹ്യപൂജ. ഈശ്വരരൂപ ചൈതന്യം സവ്വവ്യാപിയാണെങ്കിലും അഭിവ്യക്തി ചില വിശിഷ്ടവസ്തുക്കളിൽ മാത്രമായിരിക്കും.

"ഈശ്വരസ്സവ്വഭൂതാനാം ഹൃദ്ദേശേർജ്ജുന തിഷ്ഠതി."

"യദ്യദ്വിഭൂതിമത്സത്വം ശ്രീമദൂർജ്ജിതമേവ വാ
തത്തദേവാവഗച്ഛ ത്വം മമ തേജോംശസംഭവം"

ഇത്യാദി ഗീതാവാക്യങ്ങൾക്കും മററും നിദാനം അതുതന്നെയാകുന്നു. കണ്ണാടി മുതലായ നിമ്മലവസ്തുക്കളിലല്ലാതെ മലിനപദാത്ഥങ്ങളിൽ യാതൊന്നും സാന്നിദ്ധ്യംകൊണ്ടു പ്രതിഫലിക്കുന്നതല്ല. രക്തത്തിന്റെ പരിണാമമായ പാൽ ശരീരവ്യാപിയാണെങ്കിലും പശുവിന്റെ അകിടു വഴിക്കല്ലാതെ, അതും കറന്നാലല്ലാതെ, അതുമല്ല, കട്ടിയെ കുടിപ്പിച്ചശേഷമല്ലാതെ, അതും പോരാ, കാലവിശേഷത്തിലല്ലാതെ നമുക്കു സുലഭമല്ല. അതുപോലെ, മഹാന്മാർ മന്ത്രതന്ത്രാദികളെക്കൊണ്ടു് പ്രാണപ്രതിഷ്ഠ ചെയ്തിട്ടുള്ള സാളഗ്രാമം, ശിവലിംഗം, ശ്രീചക്രം, ശിവവിഷ്ണുലക്ഷ്മീദൈവ്യാദിപ്രതിമ മുതലായവയിൽ ഭക്തിശ്രദ്ധയോടുകൂടി ആരാധനം നടത്തുന്നതാകയാൽ ചൈതന്യാദിവ്യക്തിക്കും തന്മൂലം അഭീഷ്ടസിദ്ധിക്കും അവകാശമുണ്ടെന്നുള്ളതു യുക്തിക്കും അനുഭവത്തിന്നും ചേരുന്നതുതന്നെയാണ്. ബാഹ്യപൂജ മന്ത്രപൂവ്വം ചെയ്യണമെന്നാണു വിധി.

"ആസനാവാഹനേ ചാർഘ്യം പാദ്യമാചമനം തഥാ
സ്നാനം വാസോത്തരീയഞ്ച ഭൂഷണാനി ച സവ്വശഃ
ഗന്ധം പുഷ്പം തഥാ ധൂപം ദീപമന്നേന തപ്പണം
മാല്യാനുലേപനഞ്ചൈവ നമസ്കാരം വിസർജ്ജനം

സർവ്വം മാതൃകയാ കുര്യാൽ മാതൃകാ മന്ത്രനായികാ
മാതൃകാവ്യതിരേകേണ മന്ത്രോ നൈവഹി സത്തമാഃ
മാതൃകാച ത്രിധാ സ്ഥൂലാ സൂക്ഷ്മാ സൂക്ഷ്മതരാപിച.''

(സൂതസംഹിത)

മന്ത്രം മാതൃകാമയവും മാതൃക, സ്ഥൂലമെന്നും സൂക്ഷ്മമെന്നും സൂക്ഷ്മതരമെന്നും മൂന്നുവിധവുമാകയാൽ അധികാരിഭേദമനുസരിച്ചു ബാഹ്യപൂജയും മൂന്നു വിധത്തിലാകുന്നു. ഈ വസ്തുത 'സൂതസംഹിത'യുടെ വ്യാഖ്യാനത്തിൽ മാധവാചാര്യർ 'പ്രഥമോധികാരീ സ്ഥൂലയാ മാതൃകയാ പൂജയേൽ മധ്യമസ്സൂക്ഷ്മയാ ഉത്തമസ്സൂക്ഷ്മതരയാ ഇതിവിഭാഗഃ' എന്നിങ്ങിനെ വ്യക്തമാക്കീട്ടുണ്ടു്. മാതൃകയുടെ സ്ഥൂലസൂക്ഷ്മാദി സ്വരൂപത്തെക്കുറിച്ചു കുറഞ്ഞൊന്നു വിവരിക്കാം:—

പ്രാണികർമ്മങ്ങളിൽ പരിപക്വങ്ങളായവ ഉപഭോഗത്താൽ ക്ഷയിക്കുകയും അപരിപക്വങ്ങൾ ഫലോന്മുഖങ്ങളല്ലായ്കയാൽ അജാതപ്രായങ്ങളായിരിക്കയും ചെയ്യുമ്പോഴാണ് പ്രാകൃത പ്രളയമുണ്ടാകുന്നതു്. മായ സമസ്തപ്രപഞ്ചത്തേയും തന്നിൽ അടക്കിക്കൊണ്ടു നിഷ്കളവും സ്വപ്രതിഷ്ഠവുമായ പരബ്രഹ്മത്തിൽ ലയിച്ചിരിക്കുന്ന അവസ്ഥയാണ് പ്രാകൃതപ്രളയം.

"ജഗൽപ്രതിഷ്ഠാ ദേവർഷേ, പൃഥിവ്യപ്സു പ്രലീയതേ
തേജസ്യാപഃ പ്രലീയന്തേ തേജോ വായൌ പ്രലീയതേ
വായുഃ പ്രലീയതേ വ്യോമ്നി തദവ്യക്തേ പ്രലീയതേ
അവ്യക്തം പുരുഷേ ബ്രഹ്മൻ നിഷ്കളേ സംപ്രലീയതേ"

എന്നിങ്ങിനെ സൃഷ്ടിക്രമത്തിനു വിപരീതമായി പൃഥിവി അപ്പിലും അപ്പു അഗ്നിയിലും അഗ്നി വായുവിലും വായു ആകാശത്തിലും ആകാശം അവ്യക്തമെന്നു പറയപ്പെടുന്ന മായയിലും മായ നിഷ്കളബ്രഹ്മത്തിലും വിലയിക്കയാണ് പ്രളയക്രമം. മായയുടെ ഈ വിലയം ആത്യന്തികനാശമല്ല; അങ്ങിനെയാണെങ്കിൽ പിന്നീടു സൃഷ്ടിക്കു പ്രസക്തിയില്ലെന്നാവും. എന്നാൽ അപ്രതിഭാസവുമല്ല; പ്രതിഭാസമാത്രസ്വരൂപമായ മിഥ്യാവസ്തുവിന്റെ അപ്രതിഭാസം അഭാവമാകാനേ വഴിയുള്ളു. അപ്പോഴും

വീണ്ടും സൃഷ്ടിക്ക് അവകാശമില്ലെന്നുവരും. അതിനാൽ പ്രളയകാലത്തിൽ മായയുടെ വിലയം അപ്രതിഘാതപ്രായത്വം മാത്രമാകുന്നുവെന്നാണ് സിദ്ധാന്തം. ഇങ്ങിനെ മായയിൽ ലയിച്ചുകിടക്കുന്ന അപരിപക്വകർമ്മങ്ങൾ കാലവശാൽ പരിപാകം പ്രാപിച്ചു സ്വഫലപ്രദാനത്തിനായി മായോപാധികബ്രഹ്മമായ ഈശ്വരനിൽ ഒരു തരം മായാവൃത്തിയെ ജനിപ്പിക്കുന്നു. ഈ മായാവൃത്തിയെയാണ് വേദത്തിൽ, 'തദൈക്ഷത ബഹുസ്യാം പ്രജായേയ' എന്നു ഈക്ഷണമായിട്ടും 'സോകാമയത ബഹുസ്യാം പ്രജായേയ' എന്നു കാമനയായിട്ടും 'തപസാ ചീയതേ ബ്രഹ്മ' എന്നു തപസ്സായിട്ടും പറയപ്പെട്ടിരിക്കുന്നതു്. കൂടാതെ,

"സാ തത്വസംജ്ഞാ ചിന്മാത്രജ്യോതിഷസ്സന്നിധേസ്തദാ
വിചികീർഷുർഘനീഭൂതാ ക്വചിദഭ്യേതി ബിന്ദുതാം." 36

(പ്രപഞ്ചസാരം)

എന്നിങ്ങിനെ തന്ത്രനിർദ്ദിഷ്ടമായ വിചികീർഷയും ഈ മായാവൃത്തിതന്നെയാകുന്നു. ഈ മായാവൃത്തിയാൽ പരിപക്വകർമ്മാകാരമായി പരിണമിച്ചിരിക്കുന്ന മായയോടുകൂടിയ ചൈതന്യമാണ് കാരണേശ്വരൻ — ജഗദുപാദാനമായ സഗുണബ്രഹ്മം. ജഗദുപാദാനം പ്രകൃതിയാണെന്ന പക്ഷത്തിലെ മൂലപ്രകൃതി. ഇതിനെയാണ് തന്ത്രങ്ങളിൽ പരബിന്ദുവെന്നു പറയുന്നതു. ജഗദങ്കുരഭൂതമായി മൂലാധാരത്തിൽ അഭിവ്യംജിക്കുന്ന ഈ പരബിന്ദുവാണത്രേ കുണ്ഡലനീശക്തി. അചിത്തായ മായയോടുകൂടിയ ചിത്തായ ഈ പരബിന്ദുവിനും വിഭാഗദൃഷ്ട്യാ ചിത്തു്, അചിത്തു്, മിശ്രം എന്നു മൂന്നംശം പറയപ്പെടുന്നു. അതിൽ ചിദംശംമാത്രം അപരബിന്ദു; അചിദംശം ബീജം. അചിത്തെന്നതു ശബ്ദാർത്ഥോഭയസംസ്കാരരൂപമായ അവിദ്യയാണത്രേ. ചിദചിന്മിശ്രവും സൂക്ഷ്മവുമായ അംശം നാദം. ഇങ്ങിനെ വിഭാഗിക്കാവുന്ന ഈ പരബിന്ദുവിൽനിന്നാണു് വർണ്ണവിശേഷരഹിതവും ജ്ഞാനപ്ര-

36 ശക്തിതത്വമായ ആ മൂലപ്രകൃതി സർജ്ജനേച്ഛായയോടുകൂടി ഘനീഭവിച്ചു സ്വപ്രകാശചൈതന്യവിശിഷ്ടയായ് മൂലാധാരത്തിൽ ബിന്ദുരൂപം പ്രാപിക്കുന്നു.

ധാനവും സ്പഷ്ടപ്രയോഗവ്യവസ്ഥാരൂപവും ചിന്മിശ്രവുമായ നാദമുത്ഭവിക്കുന്നതു്. ഇതിനെയാണു് 'പര'യെന്നും ശബ്ദബ്രഹ്മമെന്നും പറയുന്നതു്.

"ബിന്ദോസ്തസ്മാദ്ഭിദ്യമാനാൽരവോഽവ്യക്താത്മകോഭവൽ
സ രവഃ ശ്രുതിസമ്പന്നൈ ശ്ശബ്ദബ്രഹ്മേതി ഗീയതേ." 37
(പ്രപഞ്ചസാരം)

"ഭിദ്യമാനാൽ പരാൽ ബിന്ദോരവ്യക്താത്മാ രവോഭവൽ
ശബ്ദബ്രഹ്മേതി തം പ്രാഹു–സ്സർവ്വാഗമവിശാരദാഃ." 38
(ശാരദാതിലകം)

എന്നു തന്ത്രങ്ങൾ ഉൽഘോഷിച്ചിരിക്കുന്നു. ഈ ശബ്ദബ്രഹ്മം വിഭജ്യമാനപരബിന്ദ്വാത്മകമാകയാൽ സർവ്വവ്യാപിയാണെങ്കിലും പ്രാണികളുടെ മൂലാധാരത്തിലാണു് ആദ്യമായഭിവ്യഞ്ജിക്കുന്നതു്.

"സതു സർവ്വത്ര സംസ്യൂതോ മൂലേ വ്യക്തസ്തഥാ പുനഃ
ആവിർഭവതി ദേഹേഷു പ്രാണിനാമർത്ഥവിസ്തൃതഃ." 39

ഇത്യാദി വചനം അതിലേക്കു പ്രമാണവുമാകുന്നു.

മനുഷ്യന്റെ സ്വാശയപ്രകാശനേച്ഛയാൽ സംസ്കൃതമായ വായുവിനെക്കൊണ്ടു മൂലാധാരത്തിലെന്നപോലെ പിന്നീടു നാഭ്യാദിസ്ഥാനങ്ങളിലുമുള്ള അഭിവ്യക്തിയാണു്, ഉൽപത്തിയല്ല, കാരികയിൽ പറഞ്ഞിരിക്കുന്ന ആവിർഭാവം. മൂലാധാരത്തിൽ അഭിവ്യക്തവും സ്വപ്രതിഷ്ഠയാൽ നിഷ്പന്ദവും കാരണബിന്ദ്വാത്മകവുമായ ശബ്ദബ്രഹ്മത്തെയാണു പരയെന്നു പറയുന്നതു്. ഈ

37 അശംത്രയത്തോടുകൂടിയ ആ പരബിന്ദുവിൽനിന്നു അതിസൂക്ഷ്മമായ നാദം ഭവിക്കുന്നു. അതാണു് ശബ്ദബ്രഹ്മമെന്നു ശാബ്ദികന്മാരാൽ കീർത്തിക്കപ്പെടുന്നതു്.

38 ഭിദ്യമാനമായ ആ പരബിന്ദുവിൽനിന്നു അവ്യക്തമായ നാദമുണ്ടായി. അതിനെയാണു് ശാസ്ത്രജ്ഞന്മാർ ശബ്ദബ്രഹ്മമെന്നു പറയുന്നതു്.

39 അതു സർവ്വത്ര വ്യാപിച്ചിരിക്കുന്നതാണെങ്കിലും മൂലാധാരത്തിൽ ഇച്ഛാസംസ്കൃതമായ വായുവിനാൽ അഭിവ്യഞ്ജിക്കപ്പെട്ടു് ക്രമേണ പ്രാണികളുടെ ശരീരങ്ങളിൽ അർത്ഥവിസ്താരത്തോടുകൂടി ആവിർഭവിക്കുന്നു.

പരയുടെ വിവൎത്തംതന്നെയാണു് പശ്യന്ത്യാദികൾ. ഇവയെ തന്നെയാണു മാതൃകകളെന്നു പറയുന്നതും. പിന്നീടു നാഭിവരെ ചെല്ലുന്ന ഇച്ഛാസംസ്കൃതമായ ആ വായുവിനാൽ അവിടെ അഭിവ്യംജിക്കപ്പെടുന്നതും വിമൎശാത്മകചിത്തത്തോടുകൂടിയതും സാമാന്യസ്പന്ദരൂപവും ഈശ്വരാത്മകവുമായ ആ ശബ്ദബ്രഹ്മത്തെ പശ്യന്തിയെന്നും അതേപ്രകാരം ഹൃദയത്തിൽ നിശ്ചയാത്മകബുദ്ധിതത്വത്തോടുചേൎന്നു് അഭിവ്യംജിക്കപ്പെടുന്ന വിശേഷസ്പന്ദരൂപവും ഹിരണ്യഗൎഭാത്മകവുമായ ആ ബ്രഹ്മത്തെ മദ്ധ്യമയെന്നും കണ്ഠതാല്വാദ്യഭിഘാതപൂൎവ്വം മുഖത്തിൽ അഭിവ്യംജിതവും വൎണ്ണപദാദിമയവും വിരാഡ്രൂപവുമായ അതിനെ വൈഖരിയെന്നും പറയുന്നു. ഈ വസ്തുതയാണു്,

[1]"മൂലാധാരാൽ പ്രഥമമുദിതോ യസ്തു ഭാവഃ പരാഖ്യഃ
പശ്ചാൽ പശ്യന്ത്യഥ ഹൃദയഗോ ബുദ്ധിയുങ്മദ്ധ്യമാഖ്യഃ
വക്ത്രേ വൈഖര്യഥ രുരുദിഷോരസ്യ ജന്തോസ്സുഷുമ്നാ-
ബദ്ധസ്തസ്മാൽ ഭവതി പവനപ്രേരിതോ വൎണ്ണസംഘഃ." 40

ഇത്യാദി പദ്യങ്ങളെക്കൊണ്ടും മററും ആചാൎയ്യന്മാർ പ്രസ്താവിച്ചിരിക്കുന്നതു്.

വൈഖരി സ്ഥൂലമാതൃകയും മദ്ധ്യമ സൂക്ഷ്മമാതൃകയും പശ്യന്തി സൂക്ഷ്മതരയായ മാതൃകയുമാകുന്നു. പരയെ ഈ വഴിക്കു സൂക്ഷ്മതമയായ മാതൃകയെന്നു പറയാമെങ്കിലും ഒരു പൂജ്യരൂപമല്ലാതെ പൂജോപകരണമാകാത്തതിനാലാണു് സൂതസംഹിതയിൽ മൂന്നു വിഭാഗം മാത്രം പറഞ്ഞിരിക്കുന്നതു്. ഇങ്ങിനെ മൂന്നു വിധം മാതൃകകളെക്കൊണ്ടു ബാഹ്യപൂജ നടത്തേണ്ടതാണെന്നു വിധിച്ചിരിക്കയാൽ അധികാരിഭേദമനുസരിച്ചു ബാഹ്യപൂജ

1) മൂലാധാരത്തിൽ ആദ്യം അഭിവ്യക്തമാകുന്ന 'പര'യെന്ന ഭാവാത്മകശബ്ദബ്രഹ്മം പിന്നീടു സുഷുമ്നാബദ്ധമായി നാഭിദേശത്തിൽ പശ്യന്തിയായും അതേപ്രകാരം ഹൃദയദേശത്തിൽ ബുദ്ധിതത്വത്തോടു ചേൎന്നു മദ്ധ്യമാഖ്യയായും അനന്തരം ആശയപ്രകാശനത്തിനായി ശബ്ദമുണ്ടാക്കാൻ ഇച്ഛിക്കുന്ന ജീവിയുടെ വക്ത്രത്തിൽ വൈഖരിയായും ഭവിക്കുന്നു. വൎണ്ണസംഘമാകട്ടെ, ഇപ്രകാരം വക്ത്രത്തിൽ അഭിവ്യംജിക്കുന്ന ആ പരാഖ്യഭാവത്തിൽ നിന്നു പവനപ്രേരിതമായിട്ടു ഉണ്ടാകുന്നതാകുന്നു.

മൂന്നു പ്രകാരത്തിലാണെന്നു സിദ്ധിക്കുന്നു. ഈ മൂന്നു പ്രഭേദവും രുചിഭേദമനുസരിച്ചു വിഷ്ണുരുദ്രാദി ദേവതാഭേദത്താലും ക്ഷീരപായസമദ്യമാംസാദി നൈവേദ്യഭേദത്താലും മററും പലതരത്തിൽ അനുഷ്ഠിക്കുവാൻ ശാസ്ത്രം അനുവദിക്കുന്നുണ്ടു്. അതു എത്രയും യുക്തമാണെന്നുവേണം വിചാരിപ്പാൻ. വാസനാവശാൽ ചിലക്കു ജാത്യാ ശിവനിലും മററു ചിലക്കു വിഷ്ണുവിലും വേറെ ചിലക്കു സുബ്രഹ്മണ്യൻ മുതലായ മററു ദേവതകളിലും ഇനിയും ചിലക്കു സ്ത്രീദേവതകളിലും മററും മററുമായിരിക്കാം പ്രീതിയും ഭക്തിയും. കേവലംപരിചയത്താലും ഈവക ശ്രദ്ധാഭേദം സംഭവിക്കാം. അതുപോലെ ചിലക്കു പാലും പഴവും പായസവുംവെച്ചു് നിവേദിക്കുന്നതാണെങ്കിൽ മററു ചിലക്കു മദ്യവും മാംസവുംവെച്ചു് നിവേദിക്കുന്നതായിരിക്കും ഇഷ്ടം. മദ്യമാംസങ്ങളിൽരണ്ടിലൊന്നു മാത്രം നിയമേന കൈക്കൊള്ളുന്നവരും നേരെമറിച്ചു "കിം തേന മദ്യംവിനാ" "കിം തേന മാംസംവിനാ" എന്നിങ്ങിനെ രണ്ടിനത്തിനും അവിനാഭാവമഭിപ്രായപ്പെടുന്നവരും ദുർല്ലഭമല്ല. എന്തിനു വളത്തുന്നു? "ഭിന്നരുചിർഹിലോകഃ" എന്ന കാളിദാസസൂക്തി അനുഭവസിദ്ധമായ പരമാർത്ഥമാണല്ലോ. ഈസ്ഥിതിക്കു്, ഏതൊരുത്തനും ഒരേ പ്രകാരമേ പാടുള്ളു എന്നു നിർബ്ബന്ധിക്കുന്നതു അന്യായ്യവും അനർത്ഥവും തന്നെയല്ലേ? നിർബ്ബന്ധം കൊണ്ടുമാത്രം തന്റെ ശക്തിക്കോ, രുചിക്കോ അനുഗുണമല്ലാത്ത പ്രവൃത്തിചെയ്യുന്നതായാൽ അതുകൊണ്ടു ഗുണമുണ്ടാകുന്നതെങ്ങിനെ? ഇഷ്ടമല്ലാത്തതിൽ ആക്കെങ്കിലും ശ്രദ്ധയുണ്ടാകുമോ? ശ്രദ്ധയില്ലാത്ത പ്രവൃത്തി അധഃപതനത്തിന്നല്ലാതെ അഭ്യുദയത്തിന്നു ഹേതുവാകയില്ലല്ലോ.

41 "അശ്രദ്ധയാ ഹുതം ദത്തം തപസ്തപ്തം കൃതഞ്ച യൽ
അസദിത്യുച്യതേ പാർത്ഥ, നച തൽ പ്രേത്യ നോ ഇഹ."

41 ശ്രദ്ധയില്ലാതെ ഹോമിക്കപ്പെട്ടതും തപ്പിക്കപ്പെട്ടതും അനുഷ്ഠിക്കപ്പെട്ട തപസ്സും എന്നുവേണ്ട ചെയ്യപ്പെട്ടതേതൊന്നും ഹേ അർജ്ജുന, അസത്തെന്നു പറയപ്പെടുന്നു. അതിനെക്കൊണ്ടു പരത്തിലേക്കൊ ഇഹത്തിലേക്കോ കാര്യമൊന്നുമില്ല.

എന്നല്ലേ ഭഗവാൻ ഗീതയിൽ ഉൽഘോഷിച്ചിരിക്കുന്നതു്.. ആകയാൽ അവനവൻെറ ശക്തിക്കും രുചിക്കും സൌകൎയ്യത്തിന്നും ഒത്ത മാർഗ്ഗങ്ങളിൽകൂടിത്തന്നെ പരമലക്ഷ്യപ്രാപ്തി സുസാധമാകുമാറു വിവിധോപായങ്ങളെ ഉപദേശിക്കുന്ന ഹിന്ദുമതത്തിൻെറ സമദൃഷ്ടിയും സൎവ്വാനുഗ്രഹവ്യഗ്രതയും സൎവ്വോപരി വ്യാപകതയും അനിതരസാധാരണവും സൎവ്വശ്ലാഘ്യവുമായ ഒരു വൈശിഷ്ട്യമാണെന്നതിലുണ്ടോ വല്ല സംശയവും? എല്ലാംകൊണ്ടും അധമാധികാരികളുടെ ശ്രേയസ്സിദ്ധിക്കു വിഗ്രഹാരാധനപോലെ എളുപ്പമായ മാർഗ്ഗം മറ്റൊന്നില്ലെന്നു ഉറപ്പിച്ചു പറയാം.

"ആചാൎയ്യനോടു മന്ത്രം കേട്ടു സാദര-
മാചാരപൂൎവ്വമാരാധിക്ക മാമെടോ
ഹൃൽക്കമലത്തിങ്കലാകിലുമാം പുന-
രഗ്നിഭഗവാങ്കലാകിലുമാമെടോ
മുഖ്യപ്രതിമാദികളിലെന്നാകിലും
അൎക്കങ്കലാകിലുമപ്പിങ്കലാകിലും
സ്ഥണ്ഡിലത്തിങ്കലും നല്ല സാളഗ്രാമ-
മുണ്ടെങ്കിലോ പുനരുത്തമമെത്രയും
ഗന്ധപുഷ്പാദ്യങ്ങൾകൊണ്ടു പൂജിപ്പവൻ
ചിന്തിച്ചതൊക്കെ ലഭിക്കുമറിക നീ.
മുഖ്യപ്രതിമാദികളിലലങ്കാര-
മൊക്കെ പ്രസാദമെനിക്കെന്നറിക നീ.
മുമ്പിനാൽ സൎവ്വപൂജാദ്രവ്യമായവ
സമ്പാദനം ചെയ്തു വേണം തുടങ്ങുവാൻ
ശ്രദ്ധയോടുംകൂടി വാരിയെന്നാകിലും
ഭക്തനായുള്ളവൻ തന്നാലതിപ്രിയം.
ഗന്ധപുഷ്പാക്ഷതഭക്ഷ്യഭോജ്യാദിക-
ളെന്തുപിന്നെപ്പറയേണമോ ഞാനെടോ.
മൽകലാം ജീവസംജ്ഞാം തടിദുജ്ജ്വലാം
ഹൃൽകമലേ ദൃഢം ധ്യാനിച്ചുകൊള്ളണം;

പിന്നെ സ്വദേഹമഖിലം തയാ വ്യാപ്ത-
മെന്നറയ്യേണമിളക്കവും കൂടാതെ.
ആവാഹയേൽ പ്രതിമാദിഷു മൽകലാം
ദേവസ്വരൂപനായ് ധ്യാനിക്ക കേവലം.

.... .... .... .... ....

ഭക്തിസംയുക്തനായുള്ള മർത്ത്യൻ മുദാ
നിത്യമേവം ക്രിയായോഗമനുഷ്ഠിക്കിൽ
ദേഹനാശേ മമ സാരൂപ്യവും വരും
ഐഹികസൌഖ്യങ്ങളെന്തുചൊല്ലാവതോ"

(ക്രിയാമാർഗ്ഗോപദേശം)

എന്നു അദ്ധ്യാത്മരാമായണത്തിൽ വിഗ്രഹാരാധനയുടെ മഹാത്മ്യത്തെക്കുറിച്ചു ശ്രീരാമൻ ലക്ഷ്മണനു് ഉപദേശിക്കുന്നതു് നോക്കുക. വിശിഷ്ടാദ്വൈതികൾക്കും ദ്വൈതികൾക്കും വിഗ്രഹാരാധന അത്യന്തമാദരണീയമാണെന്ന വസ്തുത സുപ്രസിദ്ധമാണല്ലോ. 42 "ഭൂഗതജലംപോലെ അന്തര്യാമിത്വം; ആവരണജലംപോലെ പരത്വം; പാൽക്കടൽപോലെ വ്യൂഹം; പെരുക്കാറുപോലെ വിഭവം; അതിലെ തേങ്ങിക്കിടക്കിറ മടുക്കൾപോലെയിറേ അർച്ചാവതാരം." എന്നിങ്ങിനെ പിള്ളൈ ലോകാചാര്യർ "ശ്രീവചനഭൂഷണ"ത്തിൽ അർച്ചയ്ക്കു സർവ്വാപേക്ഷയാ സമാദരണീയത്വം പ്രതിപാദിച്ചിരിക്കുന്നു.

സിദ്ധാന്തത്തിൽ ഈശ്വരൻതന്നെ മിത്ഥ്യയാണെന്നു സമർത്ഥിക്കുന്ന അദ്വൈതികളുടെ ദൃഷ്ടിയിൽ വിഗ്രഹാരാധന അസത്യമാണെങ്കിലും അതിനെ അവർപോലും ത്യാജ്യമായ്ക്കരുതീട്ടില്ല.

42 ഭൂമിക്കകത്തുള്ള വെള്ളംപോലെ വളരെ പ്രയാസപ്പെട്ടു സേവിക്കേണ്ടതാണു് അന്തര്യാമിത്വം, ഭൂമിയെ ആവരണം ചെയ്തിരിക്കുന്ന ജലംപോലെ അനുഭവത്തിനെത്താത്തതാണു് പരവാസുദേവത്വം—പരബ്രഹ്മഭാവം; പാൽക്കടൽപോലെ എത്രയോ ദൂരെയുള്ളതാണു് സങ്കർഷണാനിരുദ്ധപ്രദ്യുമ്നാകാരമായ വ്യൂഹാവതാരം—ബ്രഹ്മാദിത്രിമൂർത്തിത്വം. പുഴയിലെ വെള്ളപ്പൊക്കം പോലെ കാലാന്തരത്തിലുള്ളതാണു് രാമകൃഷ്ണാവതാരരൂപമായ വിഭവം? പുഴയിലെ വെള്ളക്കുണ്ടുകൾ (കയങ്ങൾ) പോലെ സർവ്വദാ സുഖസേവ്യങ്ങളല്ലയോ രാമകൃഷ്ണാദിപ്രതിമാരൂപമായ അർച്ചാവതാരം.

43 പാമരാണാം വ്യവഹൃതേശ്ശ്രേഷ്ഠം കർമ്മാദ്യനുഷ്ഠിതിഃ
തതോപി സഗുണോപാസ്തിഃ നിർഗ്ഗുണോപാസനാ തതഃ
യാവദ്വിജ്ഞാനസാമീപ്യം താവൽശ്രൈഷ്ഠ്യംവിവർദ്ധതേ
ബ്രഹ്മജ്ഞാനായതേ സാക്ഷാൽ നിർഗ്ഗുണോപാസനംശനൈഃ
യഥാ സംവാദിവിഭ്രാന്തിഃ ഫലകാലേ പ്രമായതേ .
വിദ്യായതേ തഥോപാസ്തിർമ്മുക്തികാലേതിപാകതഃ"

എന്നിങ്ങിനെ വിദ്യാരണ്യസ്വാമികൾ തന്റെ "പഞ്ചദശി" യിൽ ആശ്രമകർമ്മാനുഷ്ഠാനത്തിലും ശ്രേഷ്ഠമാണു് സഗുണോപാസനയെന്നും അതു ക്രമത്തിൽ ബ്രഹ്മജ്ഞാനസദൃശമായിത്തന്നെ ഭവിക്കുമെന്നും അഭിപ്രായപ്പെട്ടുകൊണ്ടു്, സഗുണോപാസനയെ സ്വീകാര്യകോടിയിൽ ഉൾപ്പെടുത്തിയിരിക്കുന്നതു നോക്കുക. നിർഗ്ഗുണോപാസ്തി ബ്രഹ്മജ്ഞാനത്തിൽ പര്യവസാനിക്കുന്നതുപോലെ സഗുണോപാസ്തി നിർഗ്ഗുണോപാസ്തിയിലും പര്യവസാനിക്കുകതന്നെ ചെയ്യും. ഇതിലേക്കു മുമ്പു ഉദ്ധരിച്ചിരിക്കുന്ന "കല്പതരു"വിലേയും "പരിഭാഷ"യിലേയും വചനം പ്രമാണവുമാകുന്നു: അതുകൊണ്ടുതന്നെയാണു് 'പഞ്ചദശി'യിൽ കർമ്മാനുഷ്ഠാനത്തിലും ശ്രേഷ്ഠതം സഗുണോപാസനയ്ക്കു നിർദ്ദേശിച്ചിരിക്കുന്നതും. നിർഗ്ഗുണോപാസനയാകട്ടെ, ബ്രഹ്മജ്ഞാനത്തിനു തുല്യമായിത്തീർന്നു മുക്തിരൂപകാര്യകാരിയായി ഭവിക്കുമെന്നു സ്വാമികൾ വ്യക്തമായി പറഞ്ഞിട്ടുമുണ്ടു്. അഥവാ, ബ്രഹ്മജ്ഞാനംകൊണ്ടുമാത്രം ലഭിക്കുന്ന സ്വരൂപാനന്ദകൈവല്യം കൈവന്നില്ലെന്നാകിൽതന്നെ,

44 സാമീപ്യം തവപൂജനേ ശിവ മഹാദേവേതി സങ്കീർത്തനേ
സാലോക്യം തവഭക്തിയുക്തജനതാസാംഗത്യസംഭാഷണേ

43 പാമരന്മാരുടെ പ്രവൃത്തിയേക്കാളും ശ്രേഷ്ഠമാണു സ്വാത്മകർമ്മാനുഷ്ഠാനം, അതിലും ശ്രേഷ്ഠം സഗുണബ്രഹ്മോപാസനം. ബ്രഹ്മജ്ഞാനത്തോടുള്ള അടുപ്പം അനുസരിച്ചു ശ്രൈഷ്ഠ്യവും കൂടും. നിർഗ്ഗുണോപാസനം ക്രമത്തിൽ ബ്രഹ്മജ്ഞാനംപോലെയാകും. സംവാദിഭ്രമം ഫലകാലത്തിൽ പ്രമയ്ക്കു സമാനയോഗക്ഷേമമായു് പരിണമിക്കുന്നതുപോലെ ബ്രഹ്മോപാസനം അത്യന്തപരിപാകത്താൽ മുക്തികാലത്തിൽ വിദ്യയ്ക്കു തുല്യമായി ഭവിക്കുന്നു.

44 നിന്റെ പൂജയിൽ എനിക്കു സാമീപ്യമുക്തിയും ഹേ ശിവ മഹാദേവ എന്നിങ്ങിനെയുള്ള സങ്കീർത്തനത്തിൽ സാലോക്യമുക്തിയും നിന്റെ ഭക്തശ്രേ

സാരൂപ്യം ചരാചരാത്മകതനുധ്യാനേ ഭവാനീപതേ
സായുജ്യംമമസിദ്ധമത്രഭവതിസ്വാമിൻകൃതാർത്ഥോസ്മ്യഹം'
എന്നിങ്ങിനെ 'ശിവാനന്ദലഹരി'യിലും മററും പറഞ്ഞിരിക്കുന്ന സാലോക്യാദിമുക്തി ലഭിക്കുമെന്നതിലുണ്ടോ വല്ല വിപ്രതിപത്തിയും!

"ദേഹനാശേ മമ സാരൂപ്യവും വരും" എന്നു രാമായണത്തിൽ സാക്ഷാൽ ശ്രീരാമൻ തന്നെ വിളംബരംചെയ്തിട്ടുണ്ടല്ലോ. സാരൂപ്യം സിദ്ധിക്കുമെന്നു പറഞ്ഞിരിക്കുന്ന സ്ഥിതിക്കു, സാലോക്യവും സാമീപ്യവും കൈമുതികന്യായസിദ്ധവുമാണ്. സാരൂപ്യം മാത്രമല്ല സായുജ്യവും സഗുണോപാസനകൊണ്ടു് കൈവരുന്നതാണ്.

45 "യേന യേന പ്രകാരേണ യം യം ദേവം സമർച്ചയേൽ
തം തം ദേവം സമാപ്നോതി നാത്ര കാര്യാ വിചാരണാ"
എന്ന "സൂതസംഹിതാ"ദിവചനം അതിലേക്കു പ്രമാണമായി ജാഗരിക്കുന്നുണ്ടുതാനും. കൂടാതെ,

"ബഹുധാ ശ്രൂയതേ മുക്തിർവ്വേദാന്തേഷു വിചക്ഷണ"
എന്ന 'സൂതസംഹിതാ'ശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ വിദ്യാരണ്യസ്വാമികൾ,

46 "അർച്ചിരാദിമാർഗ്ഗേണ ഗത്വാ യത്ര സത്യലോകേ പുരുഷോ ബ്രഹ്മാ വർത്തതേ തത്ര യാന്തീതി സാമീപ്യമേതദ്വർദ്ധാരേത്

ഷന്മാരോടുള്ള കൂട്ടുകെട്ടു സംഭാഷണം എന്നിവയിൽ സാരൂപ്യമുക്തിയും ചരാചരാത്മകമായ നിന്റെ പ്രപഞ്ചരൂപാകാരത്തെക്കുറിച്ചുള്ള ധ്യാനത്തിൽ സായുജ്യവും ഇവിടെത്തന്നെ സിദ്ധമായിരിക്കുന്നു. ഹേ ഭവാനീപതേ, സ്വാമിൻ, അതുകൊണ്ടു ഞാൻ കൃതാർത്ഥനാകുന്നു.

45 ഏതേതുപ്രകാരത്തിൽ ഏതേതു ദേവനെ ആരാധിക്കുന്നുവോ അതേ പ്രകാരത്തിൽ അതതു ദേവനെ പൂജകൻ പ്രാപിക്കുന്നു. ഈ വിഷയത്തിൽ സംശയിക്കേണ്ടതില്ല. ഏതു പ്രകാരത്തിലോ അപ്രകാരത്തിൽ എന്നതിന്നു ബാഹ്യപൂജയിൽ സാലോക്യവും ഉപാസ്യോപാസകഭാവേന ആഭ്യന്തരപൂജയിൽ സാരൂപ്യവും അഹംഗ്രഹോപാസനയിൽ സായുജ്യവുമെന്നു താൽപര്യം.

46 ഏതൊരു സത്യലോകത്തിൽ പുരുഷനെന്നു പറയുന്ന ബ്രഹ്മാവു് സ്ഥിതി ചെയ്യുന്നുവോ ആ ലോകത്തിൽ അർച്ചിരാദിമാർഗ്ഗം വഴിക്കു ചെല്ലുന്നതാക

സാം സ്വാശ്രമേഷു യഥോക്തകർമ്മാനുഷ്ഠാനവതാം. സാലോക്യസാരൂപ്യസായുജ്യരൂപാസ്സു തിസ്രഃ. ഏതാസാമേവ ദേവതാനാം സായുജ്യം സാർഷ്ടിതാം സമാനലോകതാമാപ്നോതി" ഇതി തൈത്തരീയകശ്രുതിഃ. അത്രഹി പ്രതിമാദിഷു വിഷ്ണ്വാദി ദേവതാനാം ഉപാസകസ്യ സമാനലോകത്വം–സാലോക്യം. അന്തരേണൈവ പ്രതീകം ആത്മനഃ പൃഥക്ത്വേന ഐശ്വര്യവിശേഷവിശിഷ്ടതയാ ദേവതായാ ഉപാസകസ്യ സാർഷ്ടിതാ–സമാനരൂപതാ–സാരൂപ്യം. സഗുണം ദേവതാരൂപം അഹംഗ്രഹേണ ഉപാസമാനസ്യ ഉപാസ്യദേവതാതാദാത്മ്യം സായുജ്യം"
എന്നു വിവരിച്ചിരിക്കുന്നതും അതുപോലെ,

47 "അത്ര മുക്തിസ്താവൽ പഞ്ചവിധാഃ–സാമീപ്യമേകം, സാലോക്യസാരൂപ്യസായുജ്യത്രിതയം, കൈവല്യഞ്ചേതി. താസ്വാദ്യന്ത്യൌ പ്രത്യേകം ദ്വൌ മാർഗ്ഗൌ. മദ്ധ്യതൃതീയമേകോ മാർഗ്ഗഃ. ഊർദ്ധ്വരേതസാം സ്വാശ്രമോക്തകർമ്മാനുഷ്ഠാനവതാം ചന്ദ്രലോകപ്രാപ്തിസ്സാമീപ്യരൂപാ. പ്രതീകോപാസനയാ, സ്വസ്വാമിഭാവേനോപാസനയാ, അഹംഗ്രഹോപാസനയാ ച സാ

യാൽ സ്വാശ്രമങ്ങളിൽ വിഹിതങ്ങളായ കർമ്മങ്ങളെ അനുഷ്ഠിക്കുന്ന ഊർദ്ധ്വരേതസ്സുകൾക്കുള്ളതാണ് സാമീപ്യമുക്തി. സാലോക്യം സാരൂപ്യം സായുജ്യം എന്നിവയെ സംബന്ധിച്ച 'ഈ ദേവതകളുടെതന്നെ സായുജ്യവും സാരൂപ്യവും സാലോക്യവും പ്രാപിക്കുന്നു. എന്നു തൈത്തരീയക ശ്രുതിയുണ്ട്. ഈ ലോകത്തിൽ പ്രതിമാദികളിൽ വിഷ്ണ്വാദിദേവതകളെ ഉപാസിക്കുന്നവനു വൈകുണ്ഠാദിലോകപ്രാപ്തി— സാലോക്യം. പ്രതിമാദികൾ കൂടാതെ ആത്മാവിൽനിന്നു ഭിന്നനും ഐശ്വര്യവിശേഷവിശിഷ്ടനുമാണെന്ന ബുദ്ധിയോടുകൂടി ഉപാസിക്കുന്നവനു സാർഷ്ടിതാ–സമാനരൂപതാ, അതായതു; സാരൂപ്യം. സഗുണമായ ദേവതാരൂപത്തെ ഞാൻതന്നെ എന്ന ബുദ്ധിയോടെ ഉപാസിക്കുന്നവനു ഉപാസ്യദേവതയോടുള്ള ഐക്യം–സായുജ്യം എന്നർത്ഥം.

47 മുക്തി അഞ്ചുവിധത്തിലാകുന്നു:–സാമീപ്യമൊന്നു, സാലോക്യം, സാരൂപ്യം സായുജ്യമെന്നിങ്ങിനെ മൂന്നു, വേറെയൊന്നു കൈവല്യം ഇങ്ങിനെ. അവയിൽ ആദ്യത്തേതും അവസാനത്തേതും പ്രത്യേകം രണ്ടു മാർഗ്ഗമാണ് നടുവിലുള്ള മൂന്നും ഒരു മാർഗ്ഗം. സ്വാശ്രമങ്ങൾക്കു വിഹിതങ്ങളായ കർമ്മങ്ങളെ അനുഷ്ഠിക്കുന്ന ഊർദ്ധ്വരേതസ്സുകൾക്കാണ് ചന്ദ്രലോകപ്രാപ്തി വഴിക്കുള്ള സാമീപ്യമുക്തി. പ്രതിമാദികളിൽ ഇഷ്ടദേവതയെ ആവാഹിച്ചുപാസിക്കുന്നവർക്ക്

ലോക്യാദിത്രിതയരൂപാ ആദിത്യലോകപ്രാപ്തിഃ. നിർഗ്ഗുണോപാസ്തി ബ്രഹ്മജ്ഞാനവതാന്തു കൈവല്യരൂപാ ബ്രഹ്മപദപ്രാപ്തിരിതി.'' എന്നു ഭാസ്കരരായർ തന്റെ 'ത്രിപുരോപനിഷദ്ഭാഷ്യ'ത്തിൽ നിരൂപിച്ചിരിക്കുന്നതും നോക്കുക.

ഉപാസനം വൈദികമായോ താന്ത്രികമായോ ആവാം. അത്രയുമല്ല, അവയ്ക്കു വിരുദ്ധമായാലും കൊള്ളാം.

"യഥാഹി സ്വപ്നദൃഷ്ടംഹി വസ്തു സ്വപ്നവിവാസിനഃ
സൂചകം ഹി ഭവത്യേവ ജാഗ്രത്സത്യാർത്ഥസിദ്ധയേ.
തഥൈവ മാർഗ്ഗാസ്സംഭ്രാന്താ അപിവേദോദിതസ്യ തു
അർത്ഥസ്യ പ്രാപ്തിസിദ്ധ്യർത്ഥം ഭവന്ത്യേവ ന സംശയഃ
തസ്മാദഭേദതോ മാർഗ്ഗാ നൈവ ത്യാജ്യാ നിരൂപണേ."

സ്വപ്നദൃഷ്ടവസ്തുക്കൾ ജാഗ്രത്സത്യാർത്ഥസിദ്ധിക്കു സൂചകങ്ങളാകുന്നതുപോലെ സംവാദിഭ്രമജന്യമായ ക്രിയയും വേദപ്രതിപാദിതമായ അർത്ഥത്തിന്റെ സിദ്ധിക്കു ഹേതുവാകും. അതുകൊണ്ടു വേദവിരുദ്ധമാർഗ്ഗങ്ങൾപോലും ആലോചിക്കുമ്പോൾ തീരെ ത്യാജ്യങ്ങളല്ലതന്നെ എന്നു "സൂതസംഹിത" ഉദ്ഘോഷിച്ചിരിക്കുന്നതു് നോക്കുക., അർത്ഥക്രിയാകാരിയായ ഭ്രമമാണു് സംവാദിഭ്രമം.

"മണിപ്രദീപപ്രഭയോർമ്മണിബുദ്ധ്യാഭിധാവതോഃ
മിഥ്യാജ്ഞാനാവിശേഷേപി വിശേഷോർത്ഥക്രിയാം പ്രതി"

എന്നാണു് അതിന്റെ വിവരണം. അതായതു ഒരാൾ രത്നത്തിന്റെ പ്രഭ കണ്ടു ആ പ്രഭ രത്നമാണെന്നും മറ്റൊരാൾ ദീപത്തിന്റെ പ്രഭ കണ്ടു് അതു രത്നമാണെന്നും ധരിച്ചു ഓടുന്നതായാൽ ആ രണ്ടു പേരുടേയും ബോധം കേവലം ഭ്രമമാകയാൽ ആ രണ്ടു ബോധത്തിനും വിശേഷമില്ലെങ്കിലും ഫലസിദ്ധിയെക്കുറിച്ചു വിശേഷമുണ്ടല്ലോ. രത്നപ്രഭയെ രത്നമെന്നു ഭ്രമിച്ചുവന്നു രത്നം

സാലോക്യരൂപവും സ്വസ്വാമിബന്ധം പുരസ്കരിച്ചുപാസിക്കുന്നവർക്കു് സാരൂപ്യരൂപവും ആത്മാവുതന്നെയാണീശ്വരൻ എന്ന ഭാവനയോടുപാസിക്കുന്നവർക്കു് ദേവതാസായുജ്യരൂപവുമായ മുക്തി ലഭിക്കുന്നു. ഇതുമൂന്നും ആദിത്യലോകപ്രാപ്തിവഴിക്കു സിദ്ധിക്കുന്നതാണു്. നിർഗ്ഗുണബ്രഹ്മോപാസകർക്കും ജ്ഞാനികൾക്കുമാണു് ബ്രഹ്മപ്രാപ്തിവഴിക്കുള്ള കൈവല്യമുക്തി.

ലഭിക്കും. ദീപപ്രഭയെ രത്നമെന്നു ധരിച്ചവന്നു രത്നം ലഭിക്കയില്ല. അതുകയാൽ, രത്നപ്രഭയിലെ രത്നഭ്രമം സംവാദിയും കാൎയ്യകാരിയുമാകുന്നു. ഈ സംവാദിഭ്രമദൃഷ്ടാന്തം വേദാന്തികളും സ്വീകരിക്കുന്നുണ്ടു്. "യഥാ സംവാദിവിഭ്രാന്തിഃ ഫലകാലേ പ്രമായതേ" എന്ന ദൃഷ്ടാന്തപ്രദൎശനം നോക്കുക. അതിനെ സിദ്ധവൽകരിച്ചുകൊണ്ടാണു് 'പഞ്ചദശി'യിൽ സ്വാമികൾ,

48 "അന്യഥാ മൃത്തികാദാരുശിലാസ്സ്യുർദേവതാഃ കഥം
അഗ്നിത്വാദിധിയോപാസ്യാഃ കഥം വാ യോഷിദാദയഃ"

എന്നു ചോദിക്കുന്നതും മറ്റും. "യോഷാവാവ ഗൌതമാഗ്നിഃ, പുരുഷോവാ ഗൌതമാഗ്നിഃ, പൃഥിവീവാ ഗൌതമാഗ്നിഃ, പൎജ്ജന്യോവാ ഗൌതമാഗ്നിഃ, അസൌവാ ലോകോ ഗൌതമാഗ്നിഃ" എന്നിങ്ങിനെ ബ്രഹ്മലോകപ്രാപ്തിഫലകമായ ഉപാസനാവിശേഷത്തെ —'പഞ്ചാഗ്നിവിദ്യ'യെ— ശ്രുതി വിധിച്ചിരിക്കുന്നതു് നോക്കുക.

49 "തം യഥായഥോപാസതേ തദൈവ ഭവതി" ഇത്യാദി ശ്രുതിയും,

50 "യേയഥാമാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം" എന്ന ഗീതയും,

> ഏതേതുസ്ഥലങ്ങളാലേതേതുരൂപമായി
> ധ്യാതനായ്ഭവിക്കുന്നു ചേതസ്സിൽ ഭക്തിയോടും
> അതുവകസ്ഥലങ്ങളിലാവകരൂപം പൂണ്ടു
> മേവുന്നു ഭക്തചിന്താമണിയാമീശൻതന്നെ."

എന്ന"ത്രിപുരാരഹസ്യ"വുംമറ്റുംഈവസ്തുതയെത്തന്നെയാണല്ലോ സമൎത്ഥിക്കുന്നതു്. ഈ സ്ഥിതിക്കു്,കട്ടിച്ചാത്തനോ കരിങ്കുട്ടിയോ

48 അല്ലെങ്കിൽ മണ്ണും മരവും കല്ലും ദേവതകളാകുന്നതെങ്ങിനെ? സ്ത്രീകളെയും മറ്റും എങ്ങിനെയാണു് അഗ്നിയായുപാസിക്കുക.

49 ബ്രഹ്മത്തെ ഏതേതുരൂപത്തിൽ ഉപാസിക്കുന്നുവോ അതേ രൂപത്തോടു കൂടിയതായി ഭവിക്കും.

50 യാതൊരുത്തൻ യാതൊരു പ്രകാരത്തിൽ എന്നെ ഉപാസിക്കുന്നുവോ അതേ പ്രകാരത്തിൽ ഞാൻ അവരെ അനുഗ്രഹിക്കുന്നു.

കണ്ടഃനാ മുണ്ടിയനോ ഉച്ചിമാകാളിയോ പേച്ചിയോ ഏതു ദേ
വതയായാലും അതിനെ ഏകാഗ്രമായ ഈശ്വരബുദ്ധിയോടു നി
രന്തരം ഉപാസിക്കുന്നുവെങ്കിൽ ഐകാഗ്ര്യദാർഢ്യം നിമിത്തം
വിക്ഷേപാദിദോഷം നശിച്ചു ചിത്തത്തിന്നു നൈർമ്മല്യം സി
ദ്ധിക്കുന്നതിനാൽ ക്രമേണ അഹംഗ്രഹോപാസനയും സായുജ്യ
വും ബ്രഹ്മജ്ഞാനവും (അഥവാ സംവാദിഭ്രമം വഴിക്കു) അവസാ
നം സ്വരൂപമുക്തിയും കൈവരാതിരിക്കയില്ല. എന്നാൽ, സ്വരൂ
പമുക്തിപ്രാപ്തി പരമ്പരയാ കാലക്രമത്തിലാണെന്നൊരു വി
ശേഷമുണ്ടു്. അതിനാൽ, (51) തമേവവിദിത്വാതിമൃത്യുമേ
തി നാന്യഃപന്ഥാ വിദ്യതേയനായ." (52) ജ്ഞാനാദേവതുകൈവ
ല്യം ഇത്യാദി ശ്രുതിസ്മൃതിസിദ്ധാന്തങ്ങൾക്കും വിരോധമി
ല്ല. ഇവ സാക്ഷാൽ പ്രാപ്തിയെയാണു് പറയുന്നതു്. ഇങ്ങിനെ
ഏതു വിധത്തിൽ നോക്കിയാലും വിഗ്രഹോപാസന ശ്രേയഃ
ഫലകവും അധികാരിഭേദമനുസരിച്ചു് ആവശ്യകവുമാകയാൽ
അതിന്നും സ്ഥാനം നൽകിയിരിക്കുന്ന ഹിന്ദുമതം ശ്ലാഘ്യതമമാ
ണെന്നു വിവേകികൾക്കു സമ്മതിക്കാതെ കഴികയില്ല.

ഇനി പൂജാപ്രകാരത്തെക്കുറിച്ചു കുറഞ്ഞൊന്നു പറഞ്ഞുകൊ
ണ്ടു ഈ ഭാഗം അവസാനിപ്പിക്കാം. പൂജ പലതരത്തിലുണ്ടെങ്കി
ലും നൈവേദ്യത്തോടുകൂടിയ പഞ്ചോപചാരപൂജയാണു പ്രധാ
നം. ഷോഡശോപചാരം, ചതുഃഷഷ്ട്യുപചാരമെന്നിവയൊക്കെ
യും പഞ്ചോപചാരത്തിന്നു അംഗമാകുന്നു. ജലഗന്ധപുഷ്പധൂമ
ദീപങ്ങളാണു പഞ്ചോപചാരദ്രവ്യങ്ങൾ. അവയില്ലാതെ യാ
തൊരു പൂജയുമില്ല. അതുകൊണ്ടുതന്നെ പഞ്ചോപചാരത്തിന്നു
ള്ള പ്രാധാന്യം തെളിയുന്നുണ്ടല്ലോ. ജലഗന്ധാദിരസോപഭോ
ഗയോഗ്യതാപാദകങ്ങളായ പാദ്യാർഘ്യാചമനീയാദികൾ പൂ
ർവ്വാംഗങ്ങളും, ബഹുമാനാസ്പദങ്ങളാകയാൽ തൃപ്ത്യതിശയകാരിക
ളായ ഛത്രചാമരാദികൾ ഉത്തരാംഗങ്ങളുമാകുന്നു. കാലും കൈ
യ്യും മുഖവും ശുദ്ധിവരുത്താതെ ആഹരിക്കുക ഹിന്ദുക്കൾക്കു് സുഖ

51 ഏതൊരു ജീവിയും പരമാത്മാവിനെ അറിഞ്ഞാലെ മുക്തിപ്രാപിക്കയുള്ളു.
52 ബ്രഹ്മജ്ഞാനത്താൽ മാത്രമാണു് കൈവല്യം.

മായ കാൎയ്യമല്ല. അഭ്യാഗതന്മാരുടെ കാൎയ്യത്തിൽ വിശേഷിച്ചും. ആവാഹനദ്വാരാ ക്ഷണിച്ചുവരുത്തിയ ദേവത അഭ്യാഗത കോടിയിലാണല്ലോ ഉൾപ്പെടുക. അതിനാൽ ആഹരണീയോഗ്യതാപാദകമായ പാദ്യവും ആചമനീയവും പൂൎവ്വാംഗമാകുന്നു. സ്നാനം ബാഹ്യശരീരശുദ്ധിക്കും അതിനുശേഷമുള്ള ആചമനം അന്തരശരീരശുദ്ധിക്കുമാണ്. കളിച്ചുണ്ണുന്നതിലുള്ള സുഖം ഒന്നു വേറെതന്നെയാണെന്നു ഏതു മലയാളിയും സമ്മതിക്കും. സദ്യയ്ക്കു ക്ഷണിച്ചുവരുത്തിയ ആൾക്കു വന്ന ഉടനെ ഇന്നു കൊടുക്കുന്ന ചായയുടേയും ഊണിന്നുവൈകുമ്പോൾ പലഹാരത്തോടുകൂടി നൽകുന്ന ചായസ്സൽക്കാരത്തിൻേറയുംസ്ഥാനത്താണ് അൎഘ്യവും മധുപൎക്കവും. അൎഘം=പൂജ; അതിന്നായിട്ടുള്ളതു അൎഘ്യം. പൂജ്യൎക്കായിട്ടുള്ള ഇളനീർവെള്ളമോ തയിരോ മോരോ മററൊ ആണ് അൎഘ്യം. "സമാംസോമധുപൎക്കഃ" എന്ന വിധിയുള്ളതിനാൽ മാംസത്തോടോ അല്ലെങ്കിൽ മററ് വല്ല പലഹാരത്തോടോ കൂടിയ അൎഘ്യം തന്നെ മധുപൎക്കം.

"പാദ്യം ഗന്ധാദിമിശ്രാംബു മധുപൎക്കാൎപ്പണം തഥാ
അൎഘ്യസ്ഥദത്ഥം തോയാദ്യം ദധ്യാദ്യം വാൎഘ്യമുച്യതേ"

എന്നു പ്രക്രിയാസൎവ്വസ്വം. പാദ്യം അൎഘ്യം മധുപൎക്കമെന്നിവ അഭ്യാഗതപൂജ്യതാദ്യോതകമാണെന്നുകൂടി ധരിക്കണം. സ്നാനാദി പരിശുദ്ധന്നു വസ്ത്രാഭരണാദി ഔജ്ജ്വല്യകാരിയാണെന്നതും വ്യക്തമാണ്. ആകയാൽ ഈവകയൊക്കെയും പഞ്ചോപചാരസാദ്ധനത്തിന്നു പൂൎവ്വാംഗങ്ങൾ തന്നെയാകുന്നു. നൈവേദ്യാപേക്ഷയിൽ വിശേഷിച്ചും. ബഹുമാനത്തിന്നും സംതൃപ്തിക്കും ഹേതുഭൂതങ്ങളായ താംബൂലഛത്രചാമരനൃത്തഗീതാദികൾ ഉത്തരാംഗങ്ങളാണെന്നതും വിശേഷിച്ചു എടുത്തു പറയേണമെന്നില്ല.

എന്നാൽ, സദ്യ എന്നപോലെ വട പായസം മുതലായ നൈവേദ്യം നമ്മുടെ ദൃഷ്ടിയിൽ അതിപ്രധാനമാണെങ്കിലും ദേവതകൾക്കു ജലഗന്ധാദിരസസാരാംശംകൊണ്ടുതന്നെ തൃപ്തിവരാവുന്നതുകൊണ്ടായിരിക്കണം പഞ്ചോപചാരത്തിൽ നൈവേദ്യത്തെ ഉൾപ്പെടുത്തിക്കാണാത്തതു്. ജലാദിരസസാരാംശമതൃല്പമാകയാ

ലത്തുകൊണ്ടു മാത്രം ആരാധ്യദേവതയ്ക്കു സംതൃപ്തിവരുമോ എന്നും സംശയിക്കാനില്ല.

53 തത്ര ദൈവതതൃപ്ത്യർത്ഥം രസാംശോ വൃദ്ധിമാപ്നുവൻ
തത്തദാസ്വാദനേ യോഗ്യം പരിണാമം പ്രപദ്യതേ"

എന്ന 'ന്യായരക്ഷാമണി'യിലെ ദേവതാധികരണത്തിൽ താദൃശശങ്കയ്ക്കവകാശമില്ലെന്നു വ്യക്തമാക്കീട്ടുണ്ട്.

അഥവാ, അന്നാദിനൈവേദ്യരസം സൂക്ഷ്മജലാത്മകമാകയാൽ അതിൽ കേവലജലരസം അന്തർഭവിക്കുന്നതായും കരുതാം. അതുകൊണ്ടാണ് 'നിത്യോത്സവ'ത്തിലും 'സപര്യാപദ്ധതി'യിലും "ആഗമഗ്രന്ഥങ്ങളിലും മററും 'ലം' ഇത്യാദിപഞ്ചോപചാരപൂജ" എന്നു നിർദ്ദേശിച്ചുകാണുന്നത്. "ലം പൃഥിവ്യാത്മനാ ഗന്ധം കല്പയാമി; ഹം ആകാശാത്മനാ പുഷ്പം കല്പയാമി; യം വായ്വാത്മനാ ധൂപം കല്പയാമി; രം അഗ്ന്യാത്മനാ ദീപം കല്പയാമി; വം അമൃതാത്മനാ നൈവേദ്യം കല്പയാമി" എന്നാണല്ലോ ലമിത്യാദി പഞ്ചോപചാരം. എങ്കിലും കേവലജലത്തെ 'ഉപഹാരപ്രകാശികാകാരൻ' ഉപേക്ഷിക്കുന്നില്ല. പഞ്ചോപചാരത്തിലടങ്ങിയതു കേവലജലമാണെങ്കിലും നൈവേദ്യരസം കൂടി അവസാനം സമർപ്പിക്കണമെന്നും അന്നരസത്തിന്നു ജലരസത്തെ അപേക്ഷിച്ചു സ്ഥൂലദേഹാദ്യഭിവൃദ്ധിരൂപമായ വൈശിഷ്ട്യമുണ്ടെന്നും അതുകൂടി ഭാവനചെയ്യണമെന്നുമാണ് അദ്ദേഹത്തിന്റെ അഭിപ്രായം.

54 "ജലഗന്ധപ്രസൂനാഖ്യധൂപദീപാന്നഗാൻ രസാൻ
അമ്മഹീഖമരുദ്ദഹനജലസാരസമാശ്രയാൻ
രസനാനാസികാശ്രോത്രത്വങ്നേത്രാസ്യഗാൻ ക്രമാൽ
കുര്യാദന്നരസോ ഭൂയാനദ്ഭ്യഃ പ്രകൃതിബൃംഹണാൽ."

53 ദേവതകളുടെ തൃപ്തിക്കുവേണ്ടി വൃദ്ധി പ്രാപിക്കുന്ന രസാംശം അവരവർക്കു അനുഭവിക്കാൻ മതിയാകുമാറു പരിണാമം പ്രാപിക്കുന്നു.

54 ജലം, പൃഥിവി, ആകാശം, വായു, അഗ്നി, ജലസാരം എന്നിവയെ യഥാക്രമം ആശ്രയിച്ചിരിക്കുന്ന ജലം, ഗന്ധം, (പുഷ്പമെന്നു പറയാവുന്ന) പുഷ്പപത്രാദി, ധൂപം, ദീപം, അന്നാദിരൂപനൈവേദ്യം ഇവയിലെ രസാംശങ്ങളെ യഥാക്രമം നാവു, മൂക്കു, ചെവി, പൊക്കിൾ, കണ്ണ്, വായ എന്നിവയിൽ

എന്നു് 'ഉപഹാരപ്രകാശിക'യിൽ പറഞ്ഞിരിക്കുന്നതു നോക്കുക. ഉപഹാരപ്രകാശികാമതമനുസരിച്ചായിരിക്കണം മലയാളികൾ ഏറിയകൂറും പഞ്ചോപചാരമുദ്ര "വം അഗ്ന്യാത്മനാ ജലം കല്പയാമി" എന്നിങ്ങിനെ മോതിരവിരലിൽത്തുടങ്ങി മോതിരവിരലിൽ തന്നെ "വം അമൃതാത്മനാ നൈവേദ്യം കല്പയാമി" എന്നവസാനിപ്പിക്കുന്നതും. അപ്പോൾ പഞ്ചോപചാരത്തിനുപകരം ഷഡുപചാരമായി എന്ന കാര്യമാലോചിക്കുന്നതുമില്ല. പഞ്ചോപചാരം=പൃഥിവ്യാദിപഞ്ചഭൂതങ്ങളെക്കൊണ്ടുള്ള ഉപചാരം. ഉപചാരം=പൂജ.

55 "ഭക്ത്യൈവ പരയാ തുഷ്ടോ ദേവദേവസ്സ യോഗിനാം
പൂജാദ്യനുഗ്രഹാർത്ഥായ രൂപം ഭേജേ ചതുർഭുജം."

എന്ന അഭിയുക്തോക്തിപ്രകാരം ഭക്തന്മാരുടെ പൂജാദികർമ്മം സ്വീകരിച്ചു് അവരെ അനുഗ്രഹിക്കുവാനായി ഭക്തിസന്തുഷ്ടനായ ദേവദേവൻ ചതുർഭുജാദിരൂപം ഗ്രഹിക്കുന്നുവെന്നിരിക്കിലും ജലാദിനൈവേദ്യാന്തം അനുഭവിക്കുന്നതു നമ്മെപ്പോലെ സ്ഥൂലരൂപത്തിലല്ല; സൂക്ഷ്മരൂപത്തിലാണു്. അതായതു പൃഥിവ്യാദിതന്മാത്രാവിഷ്ടമായ സാത്വികാംശത്തെ മാത്രം. സൂക്ഷ്മങ്ങളായ പൃഥിവ്യാദിതന്മാത്രകളുടെ പഞ്ചീകൃതരൂപങ്ങളാണല്ലോ പഞ്ചഭൂതങ്ങൾ. പൃഥിവ്യാദിതന്മാത്രകളാകട്ടെ, പ്രകൃതിപരിണാമങ്ങളും പ്രകൃതി ഗുണത്രയാത്മകവുമാകയാൽ ഒരോ ഭൂതത്തിലും കാരണാത്മകങ്ങളായ പൃഥിവ്യാദിതന്മാത്രകളും ഗുണത്രയവും അടങ്ങിയിരിക്കുന്നു. അതിൽ സത്വം അതതുതന്മാത്രകളിൽ ആവേശിച്ചു തന്മാത്രാകാരമായി ഭവിച്ചുകൊണ്ടാണു് ആരാധ്യദേവതയ്ക്കു ഭോഗ്യമായിത്തീരുന്നതു്. ഇങ്ങിനെയുള്ള സാത്വികാംശത്തെയാണു ആഗമാദികളിൽ രസമെന്നു നിർദ്ദേശിച്ചിരിക്കുന്നതു്.

സമർപ്പിക്കുക. അന്നരസമാകട്ടെ സ്ഥൂലദേഹരൂപപ്രകൃതിവർദ്ധനം ഹേതുവായിട്ടു ഉൽകൃഷ്ടമായിട്ടുള്ളതാണു്.

55 ഉൽകൃഷ്ടമായ ഭക്തികൊണ്ടു സന്തുഷ്ടനായ ഈശ്വരൻ ഭക്തന്മാരുടെ പൂജാദികളെ സ്വീകരിച്ചു അവരെ അനുഗ്രഹിക്കാനായി ചതുർഭുജാദ്യാകാരകമായ രൂപമെടുത്തു.

ദേവതയ്ക്കു മൂന്നവസ്ഥയുണ്ടു്. സകളയെന്നും, സകളനിഷ്കളയെന്നും, നിഷ്കളയെന്നും. അതിൽ സകളദേവതയ്ക്കു കേവലം സാത്ത്വികമായ രസം സ്വയം ഇന്ദ്രിയഗോചരമല്ലായ്കയാൽ പഞ്ചഭൂതസൂക്ഷ്മാകാരത്തിൽ മാത്രമാണു് അന്നദേവഭോഗ്യമാകുന്നതു്. അതായതു, സാത്ത്വികാംശമായ രസം തന്മാത്രകളിൽ ആവേശിച്ചു് തന്മാത്രാകാരത്തിലാണെന്നു താൽപര്യം. തന്മാത്രകൾ നമുക്കു ഗോചരങ്ങളല്ലെങ്കിലും ദേവതകൾക്കു ഗോചരങ്ങൾ തന്നെയാകുന്നു. എന്നാൽ പൃഥിവ്യാദി പഞ്ചഭൂതങ്ങളിൽ രാജസവും താമസവുമായ അംശങ്ങളടങ്ങിയിട്ടുണ്ടെങ്കിലും അവയൊന്നും ദേവതോപഭോഗ്യമായ രസമല്ല.

56 "മലധാതുരസാഭിധാനമേതൽ
പൃഥിവീവഹ്നിജലാത്മകം ജലാദ്യം
ഉപഹാരവിധാനമത്ര ദേവേ
രസ ഏവാഞ്ചതി പഞ്ചഭൂതസൂക്ഷ്മഃ." എന്നു 'സപര്യാഹൃദയ'ത്തിലും,

57 "പഞ്ചീകൃതമഹാഭൂത പഞ്ചകം കാരണാന്വിതം
സപര്യാവസ്തു നിർദ്ദിഷ്ടം വിവിധം വിവിധാഗമൈഃ
തത്രാഭിവ്യക്തരൂപാണാം പൃഥിവീവഹ്നിപാഥസാം
ഗുണത്രയോക്തവർണ്ണാനാം മലധാതുരസാഭിധാ."

56. പൃഥിവീവഹ്നിജലസ്വരൂപമായ ജലഗന്ധാദിയാകുന്ന പൂജാദ്രവ്യമായുപയോഗിക്കുന്നതു. അതിലെ രസംമാത്രമേ പഞ്ചഭൂതതന്മാത്രാവിഷ്ടമായി തന്മാത്രാരൂപത്തിൽ ദേവനിൽ ചെല്ലുന്നുള്ളു.

57 മൂലകാരണാത്മകപ്രകൃതിയാലന്വിതവും പഞ്ചീകരണത്താൽ മഹാഭൂതങ്ങളുമായ സ്ഥൂലപൃഥിവ്യാദികളുടെ പഞ്ചകം പൂജാദ്രവ്യമായി വിവിധാഗമങ്ങളാൽ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. കാരണാന്വിതപഞ്ചീകൃതസ്ഥൂലഭൂതങ്ങളായ പൃഥിവ്യാദിപൂജാദ്രവ്യങ്ങളിൽ അടങ്ങിയിരിക്കുന്ന തമസ്സു് രജസ്സു് സത്ത്വം എന്നീ ഗുണങ്ങൾക്കു പറയപ്പെട്ടിരിക്കുന്ന കറുപ്പു്, ചുകപ്പു്, വെളുപ്പു് എന്നീ വർണ്ണങ്ങളോടുകൂടിയതും അഭിവ്യക്തരൂപങ്ങളുമായ പൃഥിവ്യാദിദ്രവ്യങ്ങളിൽ–ക്രമത്തിൽ–പൃഥിവിക്കു മലമെന്നും അഗ്നിക്കു ധാതുവെന്നുംജലത്തിനു രസമെന്നും സംജ്ഞ. അവയിൽ പൃഥിവ്യാദിതന്മാത്രകളായ സൂക്ഷ്മഭൂതങ്ങൾ മാത്രമാണു് ദേവഭോഗ്യങ്ങൾ. അതിനാൽ രസം അവയിൽ പ്രവേശിച്ചു തന്മ

തത്രസൂക്ഷ്മാണി ഭൂതാനി ഭോഗ്യാന്യേവ ദിവൌകസാം
താന്യാദായ തദാകാരോ രസസ്തമനുഗച്ഛതി."

എന്നു അതിന്റെ വ്യാഖ്യാരൂപമായ "ഉപഹാരപ്രകാശിക"യിലും പറഞ്ഞിരിക്കുന്നതു നോക്കുക.

നാം നിവേദിക്കുന്ന ചാക്ഷുഷപ്രത്യക്ഷവിഷയമായ വസ്തു പൃഥിവിയും വഹ്നിയും ജലവുമായ ഭൂതത്രയമാണല്ലോ. അവയെ യഥാക്രമം മലമെന്നും ധാതുവെന്നും രസമെന്നും പറയാം. പഞ്ചഭൂതങ്ങളിൽ ആകാശവും വായുവും പ്രത്യക്ഷമല്ലായ്കയാലും അഗ്നിസാന്നിദ്ധ്യത്താൽ അവയെ ധാതുവിൽ അന്തർഭവിപ്പിക്കാവുന്നതിനാലുമാണു് പ്രത്യേകം നിർദ്ദേശിക്കാത്തതെന്നു് വിചാരിക്കണം. "ആകാശാദ്വായുർവ്വായോരഗ്നിരഗ്നേരാപഃ അദ്ഭ്യഃ പൃഥിവീ" എന്നല്ലേ ശ്രുതിസിദ്ധമായ സൃഷ്ടിക്രമം. അതിൽ ആകാശവായുക്കൾക്കു അഗ്നിയോടാണു് അടുപ്പം. നാം നൈവേദ്യമായി വെയ്ക്കുന്ന പൃഥിവ്യഗ്നിജലരൂപഭൂതങ്ങളിൽ ഓരോന്നിലും സാത്വികത്തിനു പുറമെ രാജസം താമസം എന്നീ രണ്ടംശങ്ങൾ കൂടിയുണ്ടു്. എങ്കിലും പൃഥിവിയിൽ താമസത്തിനും അഗ്നിയിൽ രാജസത്തിനും ജലത്തിൽ സാത്വികത്തിനും ആധിക്യമുള്ളതിനാലാണു് യഥാക്രമം മലമെന്നും ധാതുവെന്നും രസമെന്നും സംജ്ഞ ചെയ്തിരിക്കുന്നതു്. അതു് വെറും പേരുമാത്രമാണു താനും. ഈ മൂന്നു അംശങ്ങളും വെവ്വേറെ പിരിഞ്ഞു് യഥാർത്ഥത്തിൽ മലവും ധാതുവും രസവുമാകുന്നതു

ത്രാകാരമായി ഭേദിച്ചു ദേവനെ പ്രാപിക്കുന്നു. പഞ്ചീകരണമെന്നതു ധരണ്യാദിതന്മാത്രകളെ ഓരോന്നും ഈരണ്ടായി ഭാഗിക്കുക. ഈരണ്ടായി ഭാഗിച്ചതിൽ ഓരോ പകുതി വേറെവെച്ചു മറ്റെപ്പകുതികളെ നന്നാലായി ഭാഗിക്കുക. നന്നാലായി ഭാഗിച്ച പകുതികളുടെ ഓരോ അംശമായി എടുത്തു നാലംശം ചേൎന്നു ഒരു പകുതിയും ഭാഗിക്കാതെവെച്ച ധരണ്യാദിതന്മാത്രകളുടെ ഓരോ പകുതിയും ചേർത്താൽ പഞ്ചീകൃതങ്ങളായ ധരണ്യാദിസ്ഥൂലഭൂതങ്ങളായി. അപ്പോൾ സ്ഥൂലധരണ്യാദികളിൽ ധരണ്യാദിതന്മാത്രകളുടെ നേർപകുതിയായ ഒരു ഭാഗവും അബാദിതന്മാത്രകളുടെ നാലിലൊന്നും അടങ്ങിയിരിക്കും. ഇതാണു് പഞ്ചീകരണം.

സമർപ്പണസമയത്തു മാത്രമാണ്. അതുകൊണ്ടാണ് 'സപര്യാഹൃദയ'ത്തിലും 'ഉപഹാര പ്രകാശിക'യിലും സ്ഥൂലദശയെ ഉദ്ദേശിച്ച് 'അഭിധാനം' 'അഭിധാ' എന്നീ സംജ്ഞാപര്യായം പ്രയോഗിച്ചിരിക്കുന്നതു്. അവയിൽ നിർദ്ദേശിച്ച ക്രമവും നാം സമർപ്പണസമയത്തു അനുസന്ധാനം ചെയ്യേണ്ടതാണ്. എല്ലാററിനും താഴെ കൃഷ്ണവർണ്ണത്തിൽ മലത്തേയും അതിനു മീതെയായി രക്തവർണ്ണത്തിൽ ധാതുവിനേയും അതിനും മീതെയായി ശുഭ്രവർണ്ണത്തിൽ രസത്തേയും നാം സമർപ്പിക്കുന്നതായി ഭാവന ചെയ്യണമെന്നു് താൽപര്യം, ഈ വസ്തുത,

58 "പൃഥിവീവഹ്നിജലാംശാനാമപി ജലഗന്ധാദിദശായാം പരസ്പരമവിഭക്തത്വാൽ മലാദിസംജ്ഞാമാത്രം. സമർപ്പണ സമയേ തു തേഷാം പരസ്പരതോ വിഭാഗഃ തദൈവ മലാദ്യാകാരതാപത്തിരിതി തതശ്ച ജലാദ്യംശാനാം മലാദിരൂപേണാപരിണാമ ഇതി ലഭ്യതേ"

59 "പ്രയോഗസമയേ പ്രതിപത്ത്യർത്ഥായം വർണ്ണോപദേശഃ തേനൈതൽ സിദ്ധം ഭവതി; ജലഗന്ധാദിഷു മലധാതുരസാനാം മിഥോ വിവിച്യമാനാനാം തത്തൽദ്രവ്യേഷു കൃഷ്ണരക്തവിശദാകാരേണ അധോമധ്യോപരിഭാവേനാനുസന്ധാനം കാര്യമിതി" എന്നിങ്ങിനെ "ഉപഹാരവിമർശിനി"യിൽ വ്യക്തമാക്കീട്ടുണ്ടു്.

ദേവതാഭോഗ്യവും തന്മാത്രാവിഷ്ടവും സാത്വികാംശവുമായ രസസാമാന്യമാകട്ടെ, രസമെന്നും സുധാംശുവെന്നും പ്രകൃതിയെന്നും മൂന്നുവിധത്തിലായിച്ചമയും. അതിൽ വ്യഷ്ടിഗതവും

58 ജലഗന്ധാദ്യവസ്ഥയിൽ പരസ്പരവിഭക്തങ്ങളായ ഭൂമിവഹ്നിജലാംശങ്ങൾക്കു മലാദിസംജ്ഞമാത്രം. സമർപ്പണസമയത്തിലാണ് അവയ്ക്കു പരസ്പരം വിഭാഗം. അവയ്ക്കു മലാദിസ്വരൂപാപത്തി അപ്പോൾ മാത്രമാകയാൽ ആസ്സമയത്താണ് മലാദിരൂപത്തിലുള്ള മറെറാരു പരിണാമമെന്നു സിദ്ധിക്കുന്നു.

59 പ്രയോഗസമയത്തിൽ ഇന്ന വിധം വേണമെന്നറിയാൻവേണ്ടിയാണ് ഈവർണ്ണനിർദ്ദേശം. ജലഗന്ധാദികളിൽ പരസ്പരം വേർതിരിക്കപ്പെടുന്ന മലധാതുരസങ്ങളെ അതതു ദ്രവ്യങ്ങളിൽ കൃഷ്ണവർണ്ണമായും രക്തവർണ്ണമായും ശുഭ്രവർണ്ണമായും മീതെയ്ക്കുമീതെ ഭാവനചെയ്യണമെന്നു അതിനാൽ സിദ്ധിക്കുന്നു.

പ്രത്യേകം അതു തന്മാത്രകളിലാവിഷ്ടവും ബാഹ്യവും ശുദ്ധയുമായ സാത്വികാംശം രസം-രസവിശേഷം. സമഷ്ടിഗതവും ആഭ്യന്തരവും ശുദ്ധതരവുമായതു സുധാംശു. അത്യന്തം ആഭ്യന്തരവും ശുദ്ധതമവും കാരണാത്മകവുമായതു പ്രകൃതി. രസാദികൾ സകളാദിദേവതകൾക്കു യഥാക്രമം ഉപഭോഗ്യങ്ങളാകുന്നു. ഇവ യഥാക്രമം സുഖോത്തരങ്ങളുമാണ്.

60 "സപ്തനസ്ത്രിവിധോ രസ്സുധാംശുഃ
പ്രകൃതിശ്ചേതി സുഖോത്തരൈഃ സ്വരൂപൈഃ
രസഭേദ സമഷ്ടിരിന്ദുരുക്തഃ
പ്രകൃതിഃ കേവലമീശ്വരോപഭോഗ്യാ." സപര്യാഹൃദയം.

61 "വ്യഷ്ട്യാചാപി സമഷ്ട്യാ ച ഭൂതാനാമീശയോയിനാം
കാരണേനാപി സംഭേദാൽ രസസ്തു ത്രിവിധോ മതഃ
വ്യഷ്ട്യാകാരോ രസഃ പ്രോക്തസ്സമഷ്ടിരമൃതാകരഃ
പ്രകൃതിഃ കാരണാകാരാ പരമാനന്ദദീപിനീ
സുഖാതിരേകംഭിവ്യംഗ്യ സ്തേഷാം സ്യാദുത്തരോത്തരം
നഹി കാരണഭോഗസ്സ്യാദന്യസ്യ പരമേശ്വരാൽ"
ഉപഹാരപ്രകാശിക

ദേവതകൾക്കു മുൻപറഞ്ഞ സകളാദിഭേദമനുസരിച്ചു രസാദിസമർപ്പണത്തിലും വ്യത്യാസമുണ്ടു. മായാവച്ഛിന്നവും ലീലാവതാരാത്മകവുമായ സ്വരൂപം സകളം. മായോപാധികമായ ശി

60 ആ രസസാമാന്യമാകട്ടെ ഉത്തരോത്തരസുഖാതിശയസ്വരൂപങ്ങളാൽരസം (രസവിശേഷം) സുധാംശു, പ്രകൃതി എന്നു മൂന്നുവിധമാകുന്നു. രസഭേദങ്ങളുടെ വ്യഷ്ടി രസവും സമഷ്ടി ഇന്ദുവുമാകുന്നു. ആന്തരതരമായ പ്രകൃതിയാകട്ടെ നിഷ്കളമൂർത്തിക്കുമാത്രമുപഭോഗ്യമായിട്ടുള്ളതാകുന്നു.

61 ഈശ്വരോപഭോഗ്യങ്ങളായ സൂക്ഷ്മഭൂതങ്ങളുടെ വ്യഷ്ടി,-(പ്രത്യേകസ്വരൂപം) സമഷ്ടി,-(സമുദായം) കാരണാകാരം എന്നിങ്ങിനെയുള്ള രൂപഭേദത്താൽ ആ രസം മൂന്നുവിധമാകുന്നു. വഷ്ട്യാകാരം രസവും സമഷ്ട്യാകാരം സുധാംശുവും പരമാനന്ദദീപകമായ കാരണാകാരം പ്രകൃതിയുമെന്നു പറയപ്പെടുന്നു. അവയെ സംബന്ധിച്ചുള്ള സുഖാതിശയം ഉത്തരോത്തരം അഭിവ്യംഗ്യമായിരിക്കും. നിഷ്കളബ്രഹ്മത്തിനല്ലാതെ മറ്റൊരു ദേവതക്കും കാരണഭോഗമില്ലതന്നെ.

വപരമേശ്വരാദിരൂപം സകളനിഷ്കളം. ശുദ്ധം സച്ചിദാനന്ദാത്മകം നിഷ്കളം. എന്നിങ്ങിനെ സകളാദിഭേദം. അതിൽ സകളോപദേശ്യവും സപഞ്ചാവസ്ഥതന്മാത്രാവിഷ്ടവുമായ സാത്വികാംശമാണ് രസം. അതു, സ്വയം തത്തദിന്ദ്രിയപ്രത്യയഗോചരമല്ലായ്കയാൽ തന്മാത്രാവിഷ്ടമായി തദാകാരമായിട്ടാണ് അനുഭവവിഷയമാവുക. അതു് അതതുദേവനയ്ക്കു തൃപ്തിവരുമാറു അഭിവൃദ്ധിപ്രാപിക്കുമെന്നും മുമ്പുതന്നെ പറഞ്ഞിട്ടുണ്ടു്. രസം സമർപ്പിക്കേണ്ടതു്:—

> "ജലഗന്ധപ്രസൂനാഖ്യധൂപദീപാന്നഗാൻ രസാൻ
> അമ്മഹീഖമരുദ്വഹ്നിജലസാരസമാശ്രയാൻ
> രസനാനാസികാശ്രോത്രനാഭിനേത്രാസ്യഗാൻ ക്രമാൽ
> കുര്യാൽ—" (ഉപഹാരപ്രകാശിക)

എന്നവിധിപ്രകാരം രസനയിൽ—മുഖം പ്രസരിക്കുന്നരസനാശക്തിയിൽ—ജലപ്രക്ഷേപം വഴിക്കു് ജലരസത്തേയും അതുപോലെ ഘ്രാണശക്തിക്കു് പ്രസരണമുള്ളതിനാൽ മൂക്കിന്നടുത്തായി ഗന്ധപ്രക്ഷേപംവഴിക്കു ഗന്ധരസത്തേയും ശ്രോത്രശക്തികളുടെ പ്രസരണം മേല്പോട്ടു ശിരസ്സുവരെ ചെല്ലുന്നതിനാൽ ശിരസ്സിൽ പുഷ്പമിട്ടു പുഷ്പരസത്തേയും ത്വഗിന്ദ്രിയം ദേഹവ്യാപിയാണെങ്കിലും തദീയശക്തിപ്രസരണം ശംഖിനീനാഡീദ്വാരാ നാഭിവഴിയ്ക്കാകയാൽ നാഭിക്കുനേരെ ധൂപം കാണിച്ചു ധൂപരസത്തേയും രണ്ടുനേത്രങ്ങളിൽനിന്നും പ്രസരിക്കുന്ന ശക്തികളുടെ സമാഗമം ഭ്രൂമദ്ധ്യത്തിൽവെച്ചാകയാൽ അതിനു നേർക്കായി ദീപംകാണിച്ചു ദീപരസത്തേയും വദനോദ്ദേശേന നൈവേദ്യരസത്തെ രസനാശക്തിയിൽ ഗ്രാസപ്രാണാഹുതിമുദ്രകളും കാണിച്ചുകൊണ്ടു നൈവേദ്യരസത്തേയും പൂജകൻ സമർപ്പിക്കണം. ദേവതയുടെ മുമ്പിലായി നൈവേദ്യം വെച്ചിരിക്കുന്ന സ്ഥലത്തോളം രസനാശക്തിക്കു പ്രസരണമുണ്ടത്രേ. സകളനിഷ്കളദേവതയ്ക്കു് ഇപ്രകാരം സോമാംശത്തെയാണ് സമർപ്പിക്കേണ്ടതു്. നൈവേദ്യരസസമർപ്പണത്തിനുള്ള സ്ഥാനം രസനയായിരിക്കെ "ഉപഹാരപ്രകാശിക"യിൽ "നേത്രാസ്യഗാൻരസാൻ" എ

ന്നിങ്ങിനെ 'ആസ്യ'പദമുപയോഗിച്ചിരിക്കുന്നതു പ്രാണാഹുതി ഗ്രാസമുദ്രാപൂർവ്വകമായിരിക്കണം നൈവേദ്യരസസമർപ്പണമെന്ന ഉദ്ദേശത്തിന്മേലാണെന്നു അതിന്റെ വ്യാഖ്യാനമായ 'ഉപഹാര വിമർശിനി'യിൽ പറഞ്ഞിരിക്കുന്നു. "ആസ്യഗ്രഹണം പ്രാണാഹുതിഗ്രാസ്യസമർപ്പണാദിവിശേഷസൂചനാർത്ഥം" എന്നു്. അതുപോലെ ധൂപദീപസമർപ്പണത്തിൽ മണികിലുക്കുന്നതിനുള്ള പ്രയോജനവും അതിൽ വിവരിച്ചിട്ടുണ്ടു്. അതായതു:—"ജലാദികൾ ധ്രുവപദാർത്ഥങ്ങളാകുന്നു. ധൂപദീപങ്ങൾ അത്തരത്തിലല്ല; അവയ്ക്കു് ഊർദ്ധ്വഗതിയെന്ന വിശേഷമുണ്ടു്. ഊർദ്ധ്വഗതി ആകാശശക്തിയുടെ ആനുകൂല്യത്താലാകയാൽ ഘണ്ടാനാദം ആകാശശക്തിയെ ഉദ്ദീപിക്കാൻ ഉതകുന്നു. അഥവാ, മറ്റെല്ലാനാഡീശക്തികളും സർവ്വദാ പ്രബുദ്ധങ്ങളായിരിക്കെ, സ്പാർശനചാക്ഷുഷനാഡീശക്തികൾ പ്രായേണസുപ്തങ്ങളാകുന്നു. അവയുടെ പ്രബോധത്തിന്നു സ്പർശനചക്ഷുർവ്യാപാരം ആവശ്യകമാകുന്നു. അതിലേക്കു അനുഗ്രാഹകമാണു് ഘണ്ടാനാദം. പക്ഷേ, ധൂപദീപരസാനുഭൂതിയിൽ ചിത്തോദ്ദീപനാർത്ഥമായോ ആഭിമാനികസുഖാതിശയാർത്ഥമായോ കരുതുന്നതിലും വിരോധമില്ല. സ്നാനാദികളിൽ തൂര്യാദിധ്വനിക്കുള്ള പ്രയോജനവും ഇതുതന്നെ" എന്നു്.

സൂക്ഷ്മജലതന്മാത്രാവിഷ്ടമായ രസം രസനയിൽ സമർപ്പിക്കുന്നതുകൊണ്ടുതന്നെ രാസനാനന്ദാനുഭവം സിദ്ധിക്കുന്നതായിരിക്കെ, അന്നരസസമർപ്പണംകൊണ്ടുള്ള പ്രയോജനം വിശേഷിച്ചു ദേഹാഭിവൃദ്ധിയാണെന്നും അതിനാൽ നൈവേദ്യരസസമർപ്പണത്തിനുശേഷം ആരാദ്ധ്യദേവതയുടെ ദേഹാഭിവൃദ്ധികൂടി ഭാവന ചെയ്യേണ്ടതാണെന്നും—

"അന്നരസോ ഭൂയാനദ്ഭ്യഃ പ്രകൃതിബൃംഹണാൽ"

എന്നിങ്ങിനെ 'ഉപഹാരപ്രകാശിക' സൂചിപ്പിക്കുന്നുണ്ടു.

ഇങ്ങിനെ തന്മാത്രാവിഷ്ടവും ബാഹ്യവുമായ രസം സകളദേവതയിൽ സമർപ്പിച്ചശേഷം ആദേവതയുടെ ഹൃദയാന്തർഭാഗത്തിൽ അഭിവ്യക്തവും പ്രപഞ്ചോപാദാനകാരണവും സർവ്വ

വ്യാപിയുമായ സകലനിഷ്കളാത്മകമായ തേജസ്സിൽ സോമാംശ ത്തെ സമർപ്പിക്കണം.

62 "ദേവസ്യാന്തരദിവ്യക്തം യജ്ഞേജ്യാതിസ്സർവ്വകാരണം
വ്യാപ്തമന്യാത്മകം ദിവ്യം തത്ര സോമാംശമാനയേൽ."
(ഉപഹാരപ്രകാശിക)

ജലഗന്ധാദിസമർപ്പണവും രണ്ടുതരത്തിലാകുന്നു. വിഭക്തവിനി യോഗമെന്നും വിനിയുക്തവിഭാഗമെന്നും. സകലദേവതയുടെ രസനാദികളിൽ സമർപ്പിച്ച ജലഗന്ധാദിതന്മാത്രാവിഷ്ടവും ബാ ഹ്യവുമായ രസാംശത്തെമാത്രമാണ സകലദേവതയനുഭവിക്കുന്ന ത്. രസംബാഹ്യം ആന്തരം ആന്തരതരമെന്ന മൂന്നുവിധത്തിലാക ന്നുവെന്ന പറഞ്ഞുവല്ലോ. ആന്തരമായ സോമാംശം സകലനിഷ്ക ളോപഭോഗ്യവും ആന്തരതരമായപ്രകൃതി നിഷ്കളോപഭോഗ്യവു മാകുന്നു. രസസാമാന്യം ജലഗന്ധാദിവൃത്തിയായിരിക്കെത്ത ന്നെ സംസ്കാരാദിവശാൽ ബാഹ്യവും വ്യഷ്ട്യാകാരവുമായ രസ വിശേഷമായും ആഭ്യന്തരവും സമഷ്ട്യാകാരവുമായ സോമമായും ആഭ്യന്തരതരവും കാരണാത്മകവുമായ പ്രകൃതിയായും വിഭക്തമാ യിത്തീരുന്നു. വിഭക്തങ്ങളായ ഈ മൂന്നംശങ്ങളേയും യഥാക്രമം സകളാദികളുടെ രസനാദികളിൽ സമർപ്പിക്കയാകുന്നു വിഭക്ത വിനിയോഗം. ഈപക്ഷപ്രകാരം സമർപ്പിക്കാൻ യോഗികൾക്കു ജ്ഞാനികൾക്കും മാത്രമേ എളുപ്പമാകയുള്ളൂ. ജലഗന്ധാദിദ്രവ്യദ ശയിൽ പ്രത്യേകം വിഭാഗംകൂടാതെ രസസാമാന്യത്തെ സക ളാദിരസനാദികളിൽ സമർപ്പിക്കയാണ വിനിയുക്തവിഭാഗം. കർമ്മനിഷ്ഠന്മാരായ ഭക്തന്മാരുടെ സപര്യ ഇത്തരത്തിലായിരിക്കും. സമർപ്പിക്കപ്പെട്ട രസത്തിലെ രസവിശേഷംമാത്രം താനുപഭോ ഗിക്കയും തനിക്കു അനുപഭോഗ്യങ്ങളായ സോമാദ്യംശങ്ങൾ അ വിടെത്തന്നെ സ്ഥിതിചെയ്കയുംചെയ്യുന്നു. അവയെ ഹൃദയാന്തർ

62 സകലദേവതയുടെ ഹൃദയാന്തർഭാഗത്തിലഭിവ്യക്തവും സർവ്വകാരണവും സർവ്വവ്യാപിയും അന്യാത്മകവും ദിവ്യവുമായ ജ്യോതിസ്സിൽ സോമാംശത്തെ സമർപ്പിക്കണം.

ത്തികളായ സകലനിഷ്കള നിഷ്കളദേവതകളുടെ രസനാദിക ളിൽനിന്നു കന്യകാരൂപത്തിലുദ്ഗമിക്കുന്ന പ്രതിഷ്ഠാദികളാ യ അംബാദിശക്തികൾ കരാംജലിയിലെടുത്തു ആ മൂർത്തികളുടെ രസനാദികളിൽ സമർപ്പിച്ച് അവിടവിടെത്തന്നെ ലയംപ്രാ പിക്കുന്നു. ഈവസ്തുത,

63 "പഞ്ചഭൂതാത്മഭൂതാ യാശ്ശക്തയസ്തത്സമുദ്ഗതാഃ
ശോക്തൃഷ്ടഭോക്തദേശേഷു രസാംസ്തസ്താത്സമപ്പിതാൽ
ആദായാഞ്ജലിനാ ദിവ്യഭൂതസൂക്ഷ്മാനനുക്രമാൽ
രസനാദിപ്രദേശേഷു ഹൃന്മൂർത്തേഃ്വിനിധായ താഃ
ലയം ഗച്ഛന്തി തത്രൈവ ഹൃന്മൂർത്തൌ സർവ്വകാരണേ"

എന്നിങ്ങിനെ'ഉപഹാരപ്രകാശിക'യിൽ വെളിവാക്കീട്ടുണ്ടു. പൃ ഥിവ്യാദി സത്വഗുണാത്മികകളായ ശക്തികൾ നിവൃത്തി; പ്രതിഷ്ഠാ, വിദ്യാ, ശാന്തി, ശാന്ത്യതീത എന്നീ കലകളാകുന്നു.

64 "പൃഥിവ്യാദിഷു ഭൂതേഷു യോ ഗുണസ്സത്വസംജ്ഞിതഃ
സ ക്രമേണ നിവൃത്ത്യാദികലാസംജ്ഞാമുപൈതിച
ഭൂമൌ നിവൃത്തിർവിപ്രേന്ദ്രാഃ പ്രതിഷ്ഠാ പയസി സ്ഥിതാ
വിദ്യാ വഹ്നൌ തഥാ ശാന്തിർവ്വായൌ വ്യോമ്നി മുനീശ്വരാഃ
ശാന്ത്യതീതകലാ ച—" (സൂതസംഹിത)

സകലഹൃദയത്തിലഭിവ്യംജിക്കുന്ന സോമാംശഭാഗിയായ സക ലനിഷ്കളരൂപത്തിനു അഗ്നിസാദൃശ്യം "ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം നേമാ വിദ്യുതോ ഭാന്തി കുതോയമഗ്നിഃ തമേവഭാ ന്തമനുഭാതിസർവ്വം തസ്യ ഭാസാസർവ്വമിദം വിഭാതി" ഇത്യാദി

63 ജലാദിപഞ്ചഭൂതങ്ങളുടെ ആത്മഭൂതകളായ പ്രതിഷ്ഠാദിശക്തികൾ കന്യ കാകാരത്തിൽ ഹൃന്മൂർത്തിയിൽനിന്നുദ്ഗമിച്ചു നാം സമപ്പിച്ച ജലാദിക ളിലെ സോമാംശത്തെ അംജലിയിലെടുത്തു ശേഷക്തവായ ആ ഹൃന്മൂർത്തിയുടെ രസനാദിപ്രദേശങ്ങളിൽ ക്രമത്തിൽ സമപ്പിച്ചു സർവ്വകാരണമായ ആ ഹൃന്മൂ ർത്തിയിൽത്തന്നെ തിരോധാനം ചെയ്യുന്നു.

64 പൃഥിവ്യാദിഭൂതങ്ങളിലെ സത്വഗുണം ക്രമത്തിൽ നിവൃത്ത്യാദികലാ സംജ്ഞയെ പ്രാപിക്കുന്നു. ഹേ മുനീന്ദ്രന്മാരേ, ഭൂമിയിൽ നിവൃത്തിയും ജല ത്തിൽ പ്രതിഷ്ഠയും അഗ്നിയിൽ വിദ്യയും വായുവിൽ ശാന്തിയും ആകാശ ത്തിൽ ശാന്ത്യതീതയും സ്ഥിതിചെയ്യുന്നു.

വ്യക്തഭാസ്വരതയാലും പ്രളയത്തിൽ സർവ്വവിശേഷദാഹകതയാലും സൃഷ്ടിക്രമത്തിൽ അഗ്നിസന്നികൃഷ്ടതയാലുമാകുന്നു.

65 "അനലത്വമതീവ ഭാസ്വരത്വാൽ
പ്രളയേ സർവ്വവിശേഷദാഹകത്വാൽ
സകലാത്മകനിഷ്കളസ്യ പുംസ-
സ്സകലാദ്വൈതവിഭാവകസ്യ യുക്തം."

66 അഗ്നിവൽഭാസ്വരം യസ്മാൽജ്യോതിസ്സകളനിഷ്കളം
തദേവസർവ്വസംഹാരകാരകം സർവ്വകാരണം
പ്രളയഃ കാരണാവാപ്തിരിതി വേദേഷു ഗീയതേ
അതോഗ്ന്യാത്മകതാ യുക്താ തസ്യ സോമാംശഭാഗിനഃ

എന്നു 'ഹൃദയ'ത്തിലും, 'പ്രകാശിക'യിലും, പറഞ്ഞിരിക്കുന്നു. സകളനിഷ്കളഹൃദയാന്തരത്തിലഭിവ്യക്തവും അനേകാഗ്ന്യാദിത്യകോടിഭാസ്വരവും തേജോരൂപവുമായ കേവലചിദാത്മക നിഷ്കളരൂപത്തിൽ കാരണാത്മകവും രസസാരതരവുമായ പ്രകൃതിയെ സാധകൻ പ്രസന്നഹൃദയനായി മുൻപറഞ്ഞപോലെ സമർപ്പിച്ചു സർവ്വോൽകൃഷ്ടഫലം നൽകുന്നതായി ഭാവനചെയ്യണം.

67 "പ്രകൃതിം പുനരദ്വയേ തദന്തഃ-
സ്ഫുരിതേ തേജസി ബോധമാത്രരൂപേ
വിനിധായ വിശിഷ്ടവാംഛിതാർത്ഥ-
പ്രഭവം ഭാവയതു പ്രസന്നചേതാഃ." (സപര്യാഹൃദയം)

65 അത്യന്തം ഭാസ്വരതയാലും പ്രളയത്തിൽ സർവ്വകാര്യങ്ങളേയും ദഹിപ്പിക്കുന്നതിനാലും സകളനിഷ്കളസ്വരൂപനും പ്രപഞ്ചത്തിന്റെ സൃഷ്ടികർത്താവുമായ ഈശ്വരന്നു അഗ്ന്യാത്മകത്വം യുക്തംതന്നെയാകുന്നു.

66 സകളനിഷ്കളവും സർവ്വകാരണഭൂതവുമായ ജ്യോതിസ്സു അഗ്നിപോലെ ഭാസ്വരവും സർവ്വസംഹാരകാരവുമാകയാൽ സോമാംശാവകാശിയായ ആ സകളനിഷ്കളമൂർത്തിക്കു അഗ്നിസാദൃശ്യം യുക്തംതന്നെ. പ്രളയമെന്നതു കാര്യമെല്ലാം മൂലകാരണത്തിൽ ലയിക്കുകയാണെന്നു വേദത്തിൽ പറയപ്പെടുന്നു.

67 പിന്നീട്, സകളനിഷ്കളമൂർത്തിയുടെ അന്തർഭാഗത്തു സ്ഫുരിക്കുന്നതും നിഷ്കളവും ചിന്മാത്രസ്വരൂപവുമായ തേജസ്സിൽ രസസാരാംശമായ പ്രകൃതിയെ സമർപ്പിച്ചിട്ടു പ്രസന്നചേതസ്സായി സാധകൻ ഉൽകൃഷ്ടങ്ങളായ അഭീഷ്ടങ്ങൾക്കു ജന്മഹേതുവായി ഭാവിക്കണം.

വാസ്തവത്തിൽ നിരാകാരമായ ശുദ്ധചിത്തിനുള്ള തേജോരൂപമാകട്ടെ, സാധകാനുഗ്രഹത്തിനായി, പ്രകൃതിസംബന്ധത്താൽ ഈശ്വരേച്ഛാകല്പിതമോ സാധകകല്പിതമോ ആണെന്നു വിചാരിക്കണം. ഫലംനൽകുന്നതാകട്ടെ, അപൂർവ്വമെന്ന ശക്തി വിശേഷമാണ്. പ്രകൃതിസമർപ്പണക്രിയയിൽനിന്നു ശക്തിരൂപമോ സംസ്കാരരൂപമോ ആയ 'അപൂർവ്വം'ജനിക്കുന്നു. അതാണ് വാസ്തവത്തിൽ ഫലദായി. "ദർശപൂർണ്ണമാസാഭ്യാംസ്വർഗ്ഗകാമോയജേത" എന്നിങ്ങിനെ ശ്രുതി ദർശപൂർണ്ണമാസയാഗങ്ങൾക്കു സ്വർഗ്ഗസാധനത്വം പ്രതിപാദിച്ചിരിക്കുന്നു. എന്നാൽ, യാഗം ക്രിയാകലാപരൂപവും ക്രിയകൾ ക്ഷണനഷ്ടങ്ങളുമാകയാൽ അതെങ്ങിനെ ഫലസാധകമാവും? ശ്രുതിഅസത്യമാവാനും തരമില്ല. ആകയാൽ ക്രിയാത്മകമായ യാഗത്തിൽനിന്നു സംസ്കാരരൂപമോ ശക്തിരൂപമോ ആയ ഒരപൂർവ്വംജനിക്കുന്നതായും അതുഫലപ്രദാനപര്യന്തം നിലനില്ക്കുന്നതായും കല്പിക്കുന്നു. സപര്യാരൂപമായ യജനത്തിലും അതുപോലെ അപൂർവ്വംതന്നെ ഫലദായിയെന്നുധരിക്കണം. പക്ഷേ, അത് ഈശ്വരേച്ഛാരൂപമായ 'കാല'മെന്നാണ് ആഗമജ്ഞന്മാരുടെ അഭിപ്രായം. കാര്യത്തിൽ രണ്ടും ഒന്നുംതന്നെ. കലയതി=ഫലത്തെകൊടുക്കുന്നതു 'കാലം' എന്നു വ്യുൽപത്തി. സാധകഫലസിദ്ധിക്കായി പ്രകൃതിസംബന്ധത്താൽ ഈശ്വരേച്ഛാരൂപമായ കാലം ജനിക്കുന്നതായും അതു ഫലം നൽകുന്നതായുമാണ് അവർ പറയുന്നതു.

ഫലം അധമമെന്നും മദ്ധ്യമമെന്നും ഉത്തമമെന്നും മൂന്നുവിധത്തിലാണ്. അസ്ഥിരവും ക്ഷുദ്രവുമായ ഗോഭൂമിഹിരണ്യാദി അധമം. ആയുരാരോഗ്യബലകീർത്ത്യാദി മദ്ധ്യമം. ചിത്തശുദ്ധിജ്ഞാനസായുജ്യാദി ഉത്തമം. സകളദേവതയിൽ രസസമർപ്പണത്തിന്റെ ഫലം അധമവും സകളനിഷ്കളദേവതയിൽ സുധാംശുസമർപ്പണത്തിന്റെ ഫലം മദ്ധ്യമവും നിഷ്കളസ്വരൂപത്തിൽ പ്രകൃതിസമർപ്പണത്തിന്റെ ഫലം ഉത്തമവും എന്നു വിവേകം. ഗോഭൂമ്യാദി അധമഫലമുദ്ദേശിച്ചിട്ടുള്ള സപര്യയിൽ രസസമർപ്പണം പ്രധാനവും സോമപ്രകൃതിസമർപ്പ

ണം അംഗവുമാകുന്നു. അംഗഫലം അതിശയകാരിത്വംമാത്രം. മധ്യമഫലം ഉദ്ദേശിച്ചുള്ള സോമസർപ്പണത്തിലും അതുപോലെ ഉത്തമഫലം ഉദ്ദേശിച്ചുള്ള പ്രകൃതിസർപ്പണത്തിലും മററുള്ള രണ്ടുകൂട്ടവും അംഗമാകയാൽ അതിശയകാരിത്വം മാത്രമാണു തൽഫലം എന്നുധരിക്കണം. ഈവകയൊക്കെയും,

68 അഥ സച്ചിത്സുഖാദ്വൈത ബ്രഹ്മണി പ്രത്യഗാത്മനി
പ്രകൃതാം പ്രകൃതിം ദിവ്യാം വിഷയാനന്ദദീപികാം
സദാകാരാം നിരാകാരാമനന്യാമദ്വയാത്മികാം
ഫലഭേദാനുസാരേണ സംയുക്താമപി യോജയേൽ
തസ്മാൽ ഭവതി യൽപ്രാർത്ഥ്യം തൽഫലം തൽഫലാർത്ഥിനാം
തസ്യാസ്താദാത്മ്യസംബന്ധാൽ തദപൂർവ്വം പ്രചക്ഷതേ
കാലമിത്യപരേ പ്രാഹുസ്തദേവാഗമവേദിനഃ
ഈശ്വരേച്ഛേതി തം വിദ്യാൽ കലയത്യേവ സാ ഫലം

68 അനന്തരം സച്ചിദാനന്ദാത്മകാദ്വൈതബ്രഹ്മരൂപമായ അന്തരാത്മാവിൽ— സകളനിഷ്കളഹൃദയത്തിൽ സ്ഫുരിക്കുന്ന നിഷ്കളബ്രഹ്മത്തിൽ—മുൻപറഞ്ഞ ദിവ്യയും—പരമേശ്വരമനോഹാരിണിയും—വിഷയസംബന്ധിയായ ആനന്ദത്തെ ഉദ്ദീപിപ്പിക്കാൻ തുടങ്ങുന്നവളുമായ പ്രകൃതിയെ ഉത്തമാദിഫലഭേദത്തെ അനുസരിച്ചു യോജിപ്പിക്കണം. എങ്ങിനെ? സദാകാരയായിട്ടും—സച്ചിദാനന്ദബ്രഹ്മാകാരംതന്നെ ആകാരമാകുംപ്രകാരവും, നിരാകാരയായിട്ടും—താദൃശാകാരംപോലുമില്ലാത്ത വിധത്തിലും—വാസനാത്മസ്വരൂപമാത്രാവശേഷയാകുമാറും, അനന്യയായിട്ടും—ബ്രഹ്മത്തിൽനിന്നു പിരിക്കാനാവാത്തവിധത്തിലും, അദ്വയാത്മികയായിട്ടും—വാസനാവിലയത്താൽ ബ്രഹ്മാതിരിക്തവാസനാശൂന്യയാകുമാറും യോജിപ്പിക്കണം. നിഷ്കളസ്വരൂപത്തിനു പ്രകൃത്യുപയോഗം മൂന്നുതരത്തിലാണു്. ഒന്നു്—നിഷ്കളബ്രഹ്മത്തിൽ പ്രകൃതിധർമ്മങ്ങൾക്കു വിലയം. രണ്ടു്—ധർമ്മിക്കും വിലയം. മൂന്നു്—വാസനയ്ക്കുപോലും വിലയം എന്നു. ഈ മൂന്നുവിധത്തിൽ ലയിക്കുമാറു പ്രകൃതിയെ യോജിപ്പിക്കണമെന്നു താൽപര്യം. ഈ മൂന്നുപ്രകാരമനുസരിച്ചു്, ഫലഭേദം ഉത്തമം ഉത്തമതരം ഉത്തമതമം എന്നീ രൂപത്തിലായും ഗ്രഹിക്കാം. അങ്ങിനെ പ്രകൃതിയുടെ താദാത്മ്യസംബന്ധത്താൽ നിഷ്കളസ്വരൂപത്തിൽനിന്നു ഫലാർത്ഥികൾക്കു അഭിലഷണീയമായ തൽഫലം—(തൽഫലം യസ്മാൽ എന്നു ബഹുവ്രീഹി സമാസം) ഫലസാധനമായ സംസ്കാരവിശേഷം ഉണ്ടാകുന്നു. അതിനെ അപൂർവ്വമെന്നു പറയുന്നു. ആഗമവേദികളായ മററുചിലർ അതിനെത്തന്നെ കാലമെന്നു പറ

സാഹി കൎമ്മാനുസാരേണ ഫലത്യേവേതിഹി സ്ഥിതിഃ
തസ്മാൽ കാലേപി സഞ്ജാതേ ഫലോൽപത്തിരുപസ്ഥിതാ."

എന്നിങ്ങിനെ 'ഉപഹാരപ്രകാശിക' യിലും അതിന്റെ വ്യാഖ്യാനത്തിലും വ്യക്തമാക്കീട്ടുണ്ടു. മൂലത്തിൽ പറഞ്ഞിരിക്കുന്ന സകളമൂൎത്തി ജാഡ്യാംശവിശിഷ്ടയും മായാമയിയും എന്നൎത്തി ജാഡ്യാംശശൂന്യയും ചിന്മയിയും അതായതു മൂൎത്തിരൂപത്തിൽ ഭാസിക്കുന്നചിത്തും ആണെന്ന തമ്മിൽഭേദം. താദാത്മ്യസംബന്ധം പ്രകൃതിക്കു നിഷ്കളചിതിയോടുള്ള ഐക്യമാണെന്നു ധരിക്കണം. പ്രകൃതകാരികകളെ 'ഉപഹാരവിമൎശിനി' യിലും മററും അനന്യഭേദപുരസ്സരം പലതരത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ടെങ്കിലും വിസ്തരഭയത്താൽ ആവകയൊന്നും ഇവിടെ എടുത്തെഴുതുന്നില്ല.

ചില ആചാര്യന്മാർ നീരൂപഭാവനയ്ക്കു ശക്തിയില്ലാത്തവൎക്കുവേണ്ടി സകളഹൃദയാന്തരഭിവ്യക്തമാകുന്ന ബോധാത്മകസ്ഫുരണമായ നിഷ്കളചിതിക്കും സകളചിതിക്കെന്നപോലെ കരചരണാദ്യവയവവിശിഷ്ടമൂൎത്തിഭാവം സമ്മതിക്കുന്നുണ്ടു. സകളനിഷ്കളസ്വരൂപം എന്നൊരു വകഭേദം അവൎക്കു ആവശ്യകവുമല്ല. ഈ പക്ഷവും,

69 "സകളം തദപീതി കേചിദാഹുഃ
സ്ഫുരണം തൽ കില ഹൃദ്ഗതാസ്യ മൂൎത്തിഃ
സകളസ്യ വിഭോഃ കരാത്തകുംഭ-
സ്രുതപീയൂഷരസാഭിഷിക്തസാദ്ധ്യാ."

൬൮. കാലമെന്നതു ഈശ്വരേച്ഛയാണെന്നറിഞ്ഞാലും, ഫലംകൊടുക്കുന്നതു കാലംതന്നെ. കാലമെന്നുപറയപ്പെടുന്ന ആ ഈശ്വരേച്ഛ കൎമ്മമനുസരിച്ചു ഫലം കൊടുക്കുന്നുവെന്നതാണു വസ്തുത. അതിനാൽ കാലമുണ്ടായാൽ ഫലംനിശ്ചയം.

൬൯ സകളഹൃദയാന്തൎഭാഗത്തു ലക്ഷിക്കപ്പെടുന്ന ബോധമാത്രസ്വരൂപമായ ആ സ്ഫുരണവും സകളമാണെന്നു—മൂൎത്തിമത്താണെന്നു—ചിലർ അഭിപ്രായപ്പെടുന്നു. സൎവ്വവ്യാപിയാണെങ്കിലും സകളഹൃദയഗതമായ ഈ സകളസ്ഫുരണത്തിന്റെ മൂൎത്തിയാകട്ടെ കരഗതമായ കുംഭത്തിൽനിന്നും സ്രവിക്കുന്ന (ഫലരൂപമായ)പീയൂഷരസംകൊണ്ടു അഭിഷിക്തനായ കൎത്താവോടുകൂടിയതാകുന്നു.

എന്നിങ്ങിനെ 'സപര്യാഹൃദയ' ത്തിൽ പ്രദർശിപ്പിച്ചിരിക്കുന്നു. ഈ പക്ഷത്തിൽ, സകലമൂർത്തിജാഡ്യാംശവിശിഷ്ടയും അശുദ്ധയും മായാമയിയും, ഏതന്മൂർത്തി ജാഡ്യാംശശൂന്യയും ശുദ്ധയും ചിന്മയിയും അതായതു മൂർത്തിരൂപത്തിൽ ഭാസിക്കുന്ന ചിദ്രൂപവുമാണെന്നു തമ്മിൽഭേദം. ശുദ്ധചിതി മൂർത്തിരൂപത്തിൽ ഭാസിക്കുമെന്നു 'സൂതസംഹിത'യും സമ്മതിക്കുന്നു.

"ഏതൽകാംസ്യന്യവന്മൂർത്തി സ്സച്ചിദാനന്ദലക്ഷണാ
ശിവാൽ ഭേദേന നൈവാസ്തി ശിവ ഏവഹി സാ സദാ."

ഘനീഭവിച്ചിരിക്കുന്ന നെയ്യു സ്വാതിരിക്തവസ്ത്വന്തരത്താൽ അസ്പൃഷ്ടമായി മൂർത്തീഭൂതമായി കാണപ്പെടുന്നതുപോലെ മായാതൽകാര്യാസംസ്പൃഷ്ടമായി കേവലം സച്ചിദാനന്ദസ്വരൂപം മൂർത്തിരൂപത്തിൽ ലക്ഷിക്കപ്പെടുന്നു. അതിനു പരമശിവനിൽ നിന്നുഭേദമില്ല. സച്ചിദാനന്ദസ്വരൂപമായ പരബ്രഹ്മം തന്നെയാണ് എന്നർത്ഥം.

എങ്ങിനെയായാലും ഏതുപക്ഷത്തിലും ആനന്ദാത്മകവുംസത്തുമായ ചിത്തുതന്നെയാണ് പൂജനീയം. അതിനെ ചിതി, ചിൽ, പരാശക്തി എന്നിങ്ങിനെ സ്ത്രീലിംഗമായോ പരമാത്മാ, പരമപുരുഷൻ; പരമേശ്വരൻ, എന്നിങ്ങിനെ പുല്ലിംഗമായോ സ്ഫുരണം ജ്ഞാനം, പരബ്രഹ്മം എന്നിങ്ങിനെ നപുംസകമായോ ഇച്ഛാനുസരണം നിർദ്ദേശിക്കുന്നുവെന്നേയുള്ളു.

"സ്ത്രീരൂപാം ചിന്തയേദ്ദേവീം പുംരൂപം വാഥ ചിന്തയേൽ
അഥവാ നിഷ്കളം ബ്രഹ്മ സച്ചിദാനന്ദലക്ഷണം"

എന്നിങ്ങിനെകുളാർണ്ണവം, ശ്രീതത്വചിന്താമണി മുതലായ ആഗമഗ്രന്ഥങ്ങൾ ഉദ്ഘോഷിക്കുന്നുണ്ടു. പൂജാദ്രവ്യം പ്രകൃതിതന്നെ; പൂജകൻ കാലതനുവായ ശിവനും. കാലാത്മകശിവരൂപത്വം പ്രാപിച്ചവനേ പൂജയ്ക്കധികാരമുള്ളു. ഏതൊരുദേവതയെയും പൂജിക്കുന്നതു ആത്മാരാധനചെയ്തു ശിവോഹം ഭാവനയോടുകൂടിയാണല്ലോ. ആകയാൽ, പൂജാസാധ്യത്വം കാലാത്മകശിവരൂപിക്കുതന്നെ. കേവലചൈത്രാദികൾക്കാകട്ടെ, ഈവകയൊക്കെയും കർത്തൃത്വഭ്രാന്തിമൂലമാകുന്നു. ഈസ്ഥിതിക്ക്, ശക്തി ചിച്ഛക്തി

യല്ലാതെ മായയോ മററുവല്ല ജഡശക്തിയോ ആവുകയില്ലെന്നു തീർച്ചയാണല്ലോ.

70 "ചിച്ഛക്തിരേവ സംപൂജ്യാ ശക്തിഃ പൂജ്യാ യദാ ഭവേൽ
ജഡശക്ത്യാ തതസ്തസ്യാസ്സംഭേദഃ കില യുജ്യതേ,"

എന്നു 'ഉപഹാരപ്രകാശിക'യും "ശക്തിപൂജയാംമായൈവ പൂജ്യാ തസ്യാഃഏവശക്തിതയാൽഇതിഭ്രമംവ്യുദസിതും ശക്തിപൂജായാം ജഡശക്ത്യാ ചിച്ഛക്തിരേവപൂജ്യാ, യുജ്യതേകിലതയോര ത്യന്തഭേദഃ സ്വരൂപഭേദാൽ ഇത്യാഹഃ—ചിച്ഛക്തിരിതി" എന്നു ശ്രീ ഭട്ടൻതമ്പുരാൻെറ വ്യാഖ്യാനവും ഈവസ്തുതവിളിച്ചു പറയുന്നുണ്ടു്. പരബ്രഹ്മമാഭിന്നമായ പരമേശ്വരനു രണ്ടുശക്തി യുണ്ടു് ചിച്ഛക്തിയെന്നും ജഡശക്തിയെന്നും. അതിൽ ചിച്ഛക്തി ചിത്തുതന്നെ; ചിത്തായശക്തി—ചിച്ഛ ക്തിയെന്നു കർമ്മധാരയസമാസം. ജഡശക്തി—മായ. 'ചിച്ഛക്തിഃപരമേശ്വരസ്യ വിമലാ ചൈതന്യമേവോച്യതേ സൈവ്യാസ്യ ജഡാപരാ ഭഗവതശ്ശക്തിസ്ത്വവിദ്യോച്യതേ' എന്നു് "സംക്ഷേപശാരീരക"ത്തിൽ പറഞ്ഞിരിക്കുന്നു. പരമേ ശ്വരൻെറ ശുദ്ധയായചിച്ഛക്തി ചിത്തുതന്നെയെന്നും അതുത ന്നെ സത്തെന്നും അശുദ്ധവും ജഡവുമായ മറേറതു അസത്തായ അവിദ്യയാണെന്നും മഹാന്മാർപറയുന്നു എന്നർത്ഥം.

"ചിച്ഛക്തിർജഡശക്തിശ്ച ദ്വേ ഭേദൗച തദൈവച" എന്ന സൂതസംഹിതയുടെ വ്യാഖ്യാനത്തിൽ മാധവാചാര്യർ മററൊരു പ്രാരത്തിൽ പ്രകാശിപ്പിച്ചിരിക്കുന്നു. "സ്രഷ്ടവ്യജഗ ദാത്മകശക്യപ്രതിയോഗികോ മായാവിശേഷോ ജഡശക്തിഃ തദവച്ഛിന്നാ പരശിവസ്വരൂപഭൂതഃ ചിദേവ ചിച്ഛക്തിഃ" എന്നു. 'സംക്ഷേപശാരീരക'പക്ഷത്തിൽ ശക്തിഭേദാപഹിത യായ ചിതിതന്നെയാണു് ചിച്ഛക്തിയെന്നും മാധവീയ പക്ഷ

70 ശക്തി പൂജിക്കപ്പെടുകയാണെങ്കിൽ – ശക്തിപൂജയിൽ—ചിദ്രൂപയായ ശക്തിതന്നെയാണു് പൂജാർഹയാകുന്നതു. ആ ചിച്ഛക്തിക്കും പൂജാദ്രവ്യമായ ജഡശക്തിക്കുമുള്ള അത്യന്തഭേദം യുക്തവുമാണു്.

ത്തിൽ ശക്തിതോപഹിതയും മായാവിശേഷാവച്ഛിന്നയുമായ ചിതിതന്നെ ചിച്ഛക്തിയെന്നുമാത്രം ഭേദം. എന്തിന്നു വളരെ,

"തിസ്രഃ പുരസ്ത്രിപഥാ വിശ്വചർഷിണീ
ത്ര്യക്ഷരാ ത്രികഥാസ്സന്നിവിഷ്ടാഃ
അധിഷ്ഠായൈനാമജരാ പുരാണീ
മഹത്തരാ മഹിമാ ദേവതനാം."

എന്ന 'ത്രിപുരോപനിഷ'ത്തിലെ പ്രഥമക്കിന്റെ വ്യാഖ്യാനത്തിൽ ഭാസ്കരരായർ "അജരേത്യാദിബ്രഹ്മലിംഗൈഃ ബിന്ദുചക്രാധിഷ്ഠിതാ ദേവതാ പരംബ്രഹ്മൈവേത്യുക്തം" എന്നിങ്ങിനെ പരബ്രഹ്മമാണെന്നുതന്നെ അഭിപ്രായപ്പെട്ടിരിക്കുന്നു.

എങ്ങിനെയായാലും ചിത്തുതന്നെയാണ് പൂജ്യദേവതയെന്നതിന്നിളക്കമില്ല. അതിനെ എന്തുപേരിട്ടായാലും ശരി; സത്രുഖം യഥാശക്തി ആരാധിച്ചു ചിത്തനൈമ്മല്യംസമ്പാദിക്കേണ്ടതു എതൊരു മനുഷ്യന്റെയും കടമയാണ്.

വിശേഷിച്ചു, ഗീതയിലെ ഭക്തിയോഗാധ്യായത്തിൽ "ധ്യാനധൈയ്യമഭ്യാസംകൊണ്ടു സമ്പാദിക്കുവാൻ ശക്തനല്ലെന്നുവരികിൽ എനിക്കു പ്രീതികരങ്ങളായ പൂജാദികമ്മങ്ങൾ അനുഷ്ഠിച്ചാൽ മതി; നിശ്ചയമായും മുക്തി ലഭിക്കും" എന്നു ഭഗവാൻ ചെയ്തിരിക്കുന്ന പ്രതിജ്ഞയെ അതേരൂപത്തിൽ ഉദ്ധരിച്ചുകൊണ്ടു ഈ വിചാരത്തെ ഇവിടെ ഉപസംഹരിക്കുന്നു.

"അഭ്യാസേപ്യസമത്ഥോസി മൽകമ്മപരമോ ഭവ
മദത്ഥമപി കമ്മാണി കുവ്വൻ സിദ്ധിമവാപ്സ്യതി"

പൂർവ്വഭാഗം കഴിഞ്ഞു.

———•———

| ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 3 | 27 | മണികാളാട്ട | മണികളോട്ട |
| 12 | 29 | ത്തി. | ത്തി ധ്യാനം. |
| 13 | 3 | സാധാരണപൂജ | സാധാരപൂജ |
| ,, | 16 | താകയാൽ | തായാൽ |
| 33 | 18 | ഗീയയും | ഗീതയും |
| 41 | 27 | വഷ്ട്യാകാരം | വൃഷ്ട്യാകാരം |
| 42 | 6 | ദേവനയ്ക്കു | ദേവതയ്ക്കു |
| ,, | 13 | മുഖം | മുഖംവിട്ടു |
| 46 | 30 | സാധകൻ | സാധകൻ ആത്മതേജസ്സിനെ |
| 51 | 22 | പ്രാരത്തിൽ | പ്രകാരത്തിൽ |
| 52 | 21 | കൊണ്ടെ | കൊണ്ടു് |
| 53 | 10,13 | അവശിഷ്ട | അവിശിഷ്ട |
| 55 | 2 | രജോരൂപ | സത്വരൂപ |
| 56 | 29 | സ്ഥാനീയായ | സ്ഥാനീയമായ |
| 64 | 1 | ക്രത്യം | കൃത്യം |
| 66 | 22 | ക്കുന്നുവേ | ക്കുന്നുവോ |
| 68 | ? | ഭിമതേ പ്രതി | ഭിമതേ ബിംബേശ്വര പക്ഷേ ബിംബത്വം സംക്ഷേപ ശാരീരകകാരാദ്യഭിമതേ പ്രതി |

വൈദികമായ ഹിന്ദുമതത്തിൽ അനേകം പക്ഷാന്തരങ്ങളു ള്ളതിൽ എല്ലാററിലും വെച്ചു ഉയൎന്ന സ്ഥാനത്തിലിരിക്കുന്നതു ശുദ്ധാദ്വൈതം അതായതു ശങ്കരാചാൎയ്യരുടെ അദ്വൈതമാകുന്നു. കാപിലം, ഗൌതമീയം, കാണാദം, പാതഞ്ജലം, പ്രാഭാകരം; ഭാട്ടം, ശൈവം, പാശുപതം, കാപാലം, സൌരം, പാഞ്ചരാത്രം, വിശിഷ്ടാദ്വൈതം; മാദ്ധ്വം മുതലായ മതഭേദങ്ങളൊന്നും ഈശാദിബ്രഹ്മാന്തം മിത്ഥ്യയാണെന്നു സ്ഥാപിക്കുന്നില്ല. ഹിന്ദുക്കളുടെ ദൃഷ്ടിയിൽ അവൈദികങ്ങളായ ബൌദ്ധപ്രഭേദങ്ങളുടേയും ജൈനക്രൈസ്തവമഹമ്മദാദികളുടേയും സ്ഥിതിയും അതുതന്നെ. വിശിഷ്ടാദ്വൈതവും ശിവാദ്വൈതവും പേരിൽ മാത്രമാണ് അദ്വൈതം; വാസ്തവത്തിൽ ദ്വൈതംതന്നെ. സൂക്ഷ്മചിദചിദ്വിശിഷ്ടമായ ബ്രഹ്മവും സ്ഥൂലചിദചിദ്വിശിഷ്ടമായ പ്രപഞ്ചവും ഒന്നുതന്നെയാണെന്ന അഭിപ്രായത്താൽ മാത്രമാണ് "വിശിഷ്ടാദ്വൈത"മെന്നതിൽ 'അദ്വൈതശബ്ദം' പ്രവൃത്തമായിരിക്കുന്നതു്. അചിൽപദാൎത്ഥം അവൎക്കു സത്യംതന്നെയാണ് മിത്ഥ്യയല്ല. ശൈവാദ്വൈതത്തിൽ പരശിവവ്യതിരിക്തങ്ങളായ പശ്വാദികളും തത്വങ്ങളും മിത്ഥ്യയല്ല. ആകയാൽ മററു മതങ്ങളൊന്നുംതന്നെ പ്രപഞ്ചത്തിനു മിത്ഥ്യാത്വവും ബ്രഹ്മത്തിനു നിൎഗ്ഗുണത്വവും സാധിക്കുന്നില്ലെന്നു പറയാം. അവയിലെ ചിന്ത അദ്വൈതത്തിലെ സഗുണബ്രഹ്മംവരെ മാത്രമേ ചെല്ലുന്നുള്ളു. അതുകടന്നു നിൎഗ്ഗുണബ്രഹ്മത്തിൽച്ചെന്നു വിശ്രമിക്കാനുള്ള ശക്തി ശങ്കരാചാൎയ്യരുടെ ശുദ്ധാദ്വൈതമൊന്നിന്നു മാത്രം.

ദ്വിതാ=ദ്വിത്വം ദ്വിതൈവ ദ്വൈതം; സ്വാൎത്ഥത്തിൽ അൺപ്രത്യയം വന്നു ദ്വൈതമെന്നായിരിക്കുന്നു. "നദ്വൈതം—അദ്വൈതം" എന്നീ വ്യുൽപത്തിപ്രകാരം അദ്വൈതശബ്ദം അഖണ്ഡസച്ചിദാനന്ദസ്വരൂപമായ ബ്രഹ്മമല്ലാതെ മററൊന്നും സത്യമല്ലെന്നു ബോധിപ്പിക്കുന്നു. "സത്യം ജ്ഞാനമനന്തം ബ്രഹ്മ" "ആനന്ദോ ബ്രഹ്മേതി വ്യജാനാൽ" "ഏകമേവാദ്വിതീയം ബ്രഹ്മ" ഇത്യാദി ശ്രുതികൾ ഇതിലേക്കു പ്രമാണമാകുന്നു. സ

ത്വം — സദ്ഭാവം — സത്ത, ഘടസ്സൻ; പടസ്സൻ (കടമുണ്ടു് പടമുണ്ടു്) എന്നിങ്ങിനെ സർവ്വത്ര സർവ്വർക്കും അനുഭവപ്പെടുന്ന അസ്തിതാരൂപമായ സത്ത ബ്രഹ്മസത്ത തന്നെയാണ്. ബ്രഹ്മത്തെ 'അഖണ്ഡസച്ചിദാനന്ദസ്വരൂപം' എന്നിങ്ങിനെ സൽ, ചിൽ, ആനന്ദം എന്നു പ്രത്യേകം പദങ്ങളെക്കൊണ്ടു വ്യവഹരിക്കുന്നതുകൊണ്ടുമാത്രം അവയോരോന്നും ഭിന്നധർമ്മങ്ങളെയാണ് ബോധിപ്പിക്കുന്നതെന്നു വിചാരിക്കരുതു്. ചിത്തുതന്നെയാണ് സത്തും ആനന്ദവും. ഈ അഭേദത്തെയാണ അഖണ്ഡമെന്ന വിശേഷണം ബോധിപ്പിക്കുന്നതു്.

"അവശിഷ്ടമപര്യായാനേകശബ്ദപ്രകാശിതം
ഏകം വേദാന്തനിഷ്ണാതാ അഖണ്ഡം പ്രതിപേദിരേ"

എന്ന കാരികയനുസരിച്ചു്, അപര്യായങ്ങളായ അനേക ശബ്ദങ്ങളാൽ പ്രകാശ്യമാനവും എന്നാൽ അവശിഷ്ടവുമായിട്ടുള്ളതു് ഏതൊന്നോ അതാണ് അഖണ്ഡമെന്നതെന്നു സിദ്ധിക്കുന്നു. "അപര്യായാനേകശബ്ദപ്രകാശ്യത്വേ സതി അവിശിഷ്ടത്വം അഖണ്ഡത്വം" എന്ന ലക്ഷണവാക്യം നോക്കുക. ആകയാൽ സത്തും ചിത്തും ആനന്ദവും ഒരേ വസ്തുതന്നെയാണ്, വെവ്വേറെയല്ല. ചിത്തും—ജ്ഞാനവും—ആനന്ദവും ഭിന്നമല്ലെന്നുവരികിൽ ബുദ്ധിവൃത്തിയിൽ സർവ്വത്ര ജ്ഞാനത്തോടൊപ്പം ആനന്ദവും അനുഭവപ്പെടേണ്ടതാണല്ലോ. അതില്ലെന്നല്ല; നേരെമറിച്ചു്, ദുഃഖമാണ് പലപ്പോഴും അനുഭവപ്പെടുന്നതു്. ഇങ്ങിനെയിരിക്കെ, ജ്ഞാനവും ആനന്ദവുമൊന്നാണെന്ന വാദം എങ്ങിനെ സ്വീകാര്യമാകും എന്നൊരാശങ്കയ്ക്കിടയില്ലെന്നില്ല. ഇതിലേക്കു വിദ്യാരണ്യർ തന്റെ 'പഞ്ചദശി'യിൽ

"സത്വവൃത്തൌ ചിത്സുഖൈക്യം തദ്വൃത്തേർന്നിർമ്മലത്വതഃ
രജോവൃത്തേസ്തു മാലിന്യാൽ സുഖാംശോത്ര തിരസ്കൃതഃ
തിന്ത്രിണീഫലമത്യമ്ലം ലവണേന യുതം യദാ
തദാമ്ലസ്യ തിരസ്കാരാദീഷദമ്ലം യഥാ തഥാ"

എന്നു സമാധാനം പറഞ്ഞിട്ടുണ്ടു്. പല്ലു കോച്ചിപ്പിക്കുന്ന പച്ചപ്പുളിങ്ങയുടെ, പുളിപ്പ് ഉപ്പ്, മുളക് എന്നിവയുടെ യോഗം

കൊണ്ടു തിരസ്കൃതമാകയാൽ ശോഭിക്കാത്തതുപോലെ രജോമയ
മായ ബുദ്ധിവൃത്തിയിൽ രജോരൂപമായ ആനന്ദാംശം ഭാസിക്കു
ന്നില്ല എന്നേയുള്ളു. സത്വപ്രധാനമായ ബുദ്ധിവൃത്തിയാകട്ടെ
നിർമ്മലമാകയാൽ അതിൽ ജ്ഞാനത്തോടൊരുമിച്ചു ആനന്ദപ്ര
കാശമുണ്ടുതാനും. സമാധ്യവസ്ഥ നോക്കുക. അതിനാൽ അഖ
ണ്ഡസച്ചിദാനന്ദസ്വരൂപംതന്നെയാണ് ബ്രഹ്മം.

അഖണ്ഡം എന്നതിനു പരിപൂർണ്ണമെന്നർത്ഥമുണ്ടു്. ത്രിവി
ധപരിച്ഛേദരാഹിത്യമാണ് പരിപൂർണ്ണത്വം. ബ്രഹ്മം വിഭു—
സർവ്വവ്യാപി—ആകയാൽ ദേശപരിച്ഛേദരഹിതവും നിത്യ
മാകയാൽ കാലപരിച്ഛേദരഹിതവും "സർവ്വം ഖല്വിദം ബ്രഹ്മ"
ഇത്യാദി ശ്രുതിപ്രകാരം സർവ്വാത്മകമാകയാൽ വസ്തുപരിച്ഛേദ
രഹിതവുമാകുന്നു. ദേശകാലവസ്തുപരിച്ഛേദരാഹിത്യമായ ഈ
പരിപൂർണ്ണതയെത്തന്നെയാണ് "സത്യം ജ്ഞാനമനന്തം ബ്രഹ്മ"
എന്ന ശ്രുതിവാക്യത്തിലെ 'അനന്ത'ശബ്ദം ബോധിപ്പിക്കുന്നതു്.

അത്രയുമല്ല, അഖണ്ഡശബ്ദം സജാതീയ വിജാതീയ സ്വ
ഗതഭേദരാഹിത്യത്തിനും ബോധകമാകുന്നു. ഒരു തെങ്ങിനു മ
റ്റൊരു തെങ്ങിനോടുള്ള ഭേദം സജാതീയഭേദം; സ്വജാതിയിൽ
പ്പെടാത്ത മാവു പുളി മുതലായവയോടുള്ള ഭേദം വിജാതീയഭേദം;
അവയവമായ മടക്കണ ഓല കോച്ചാട, പൂക്കല മുതലായവയോടു
ള്ള ഭേദം സ്വഗതഭേദം. ഇത്തരം മൂന്നുവിധം ഭേദവും ബ്രഹ്മത്തിൽ
സംഭവിക്കയില്ല. ജീവനും ഈശ്വരനും ബ്രഹ്മാഭിന്നമാകയാൽ
സജാതീയഭേദവും ബ്രഹ്മവ്യതിരിക്തമായ ജഡരൂപപ്രപഞ്ചം
മിത്ഥ്യയാകയാൽ വിജാതീയഭേദവും ബ്രഹ്മം നിരവയവമാക
യാൽ സ്വഗതഭേദവും ബ്രഹ്മത്തിൽ സംഭവിക്കുന്നതല്ലല്ലോ.
ഈ വസ്തുതയെയാണ് "ഏകമേവാദ്വിതീയം ബ്രഹ്മ" എന്ന ശ്രു
തി പദത്രയംകൊണ്ടു ബോധിപ്പിക്കുന്നതു്. "ഏക"മെന്നതു സ
ജാതീയ ഭേദത്തിനും ഏവകാരം സ്വഗതഭേദത്തിനും അദ്വി
തീയമെന്നതു വിജാതീയഭേദത്തിനും വ്യാവർത്തകമാകുന്നു.

ഇങ്ങിനെ അഖണ്ഡസച്ചിദാനന്ദസ്വരൂപമായ പരബ്രഹ്മം,

1 "ജീവ ഈശോ വിശുദ്ധാ ചിൽ തഥാ ജീവേശയോർഭിദാ
അവിദ്യാതച്ചിതോർഭേദഃ ഷഡസ്മാകമനാദയഃ"

എന്ന പ്രാചീന സമ്പ്രദായപ്രകാരം ജീവൻ, ഈശ്വരൻ, ശുദ്ധബ്രഹ്മം എന്നു മൂന്നു വിധത്തിലാകുന്നു ചൈതന്യം. മററു ചിലർ കൂടസ്ഥനെന്നൊരു പ്രത്യേകഭേദംകൂടി സ്വീകരിക്കുന്നുണ്ടു്.

2 "കൂടസ്ഥാ ബ്രഹ്മജീവേശാവിത്യേവം ചിച്ചതുർവ്വിധാ
ഘടാകാശമഹാകാശൌ ജലാകാശാഭ്രഖേ യഥാ"

എന്നു "പഞ്ചദശി"യിൽ വിദ്യാരണ്യസ്വാമികൾ പറഞ്ഞിരിക്കുന്നു. സാക്ഷിചൈതന്യമെന്നതു കൂടസ്ഥനെന്ന പ്രത്യേകഭേദം തന്നെയാണെന്നാകുന്നു സ്വാമികളുടേയും മററുമഭിപ്രായം. സാക്ഷിചൈതന്യമായ ഈ കൂടസ്ഥൻ ജീവപ്രഭേദമാണെന്നും അതല്ല ഈശ്വരപ്രഭേദമാണെന്നുമാകുന്നു പക്ഷാന്തരങ്ങൾ. കൂടാതെ

1. ജീവൻ, ഈശ്വരൻ ശുദ്ധചിത്തു്, ജീവേശ്വരഭേദം അവിദ്യ. അവിദ്യക്കും ചിത്തിനും തമ്മിലുള്ള ഭേദം എന്നീ ആറെണ്ണം ഞങ്ങൾക്ക അനാദികളാകുന്നു.

2. കൂടസ്ഥൻ, ശുദ്ധബ്രഹ്മം, ജീവൻ, ഈശ്വരൻ എന്നു ചൈതന്യം നാലുവിധം. യഥാക്രമം ഘടാകാശം, മഹാകാശം, ജലാകാശം, മേഘാകാശം എന്നീ ആകാശഭേദംപോലെ. ഘടാകാശം=ഘടാവച്ഛിന്നമായ ആകാശം; ഘടാകാശംപോലെ സ്ഥൂലസൂക്ഷ്മദേഹദ്വയാവച്ഛിന്നനാണു് കൂടസ്ഥൻ എന്നർത്ഥം. മഹാകാശം=നിരുപാധികമായ ആകാശം; തൽസ്ഥാനീയം ശുദ്ധബ്രഹ്മം. ജലാകാശം=ഘടാവച്ഛിന്നമായ ആകാശത്തെ ആശ്രയിച്ചിരിക്കുന്ന ജലത്തിൽ പ്രതിബിംബിക്കുന്ന ആകാശം. ദേഹദ്വയാവച്ഛിന്നനായ കൂടസ്ഥനിൽ കല്പിതവും ആകയാൽ ഘടാവച്ഛിന്ന ജലസ്ഥാനീയവുമായ അന്തഃകരണത്തിൽ പ്രതിബിംബിക്കുന്ന ചൈതന്യമായ ജീവൻ ഘടാവച്ഛിന്നാകാശസ്ഥജലപ്രതിബിംബാകാശംപോലെ ഉപാധിയാൽ ഭിന്നനെന്നു താൽപര്യം. അഭ്രഖം=മേഘാകാശം; ആകാശസ്ഥമായ മേഘമണ്ഡലത്തിലെ ശീകരാകാരജലരൂപാവയവത്തിൽ പ്രതിബിംബിക്കുന്ന ആകാശം. ജലത്തിൽ നിയമേന ആകാശം പ്രതിബിംബിക്കുന്നതിനാൽ മേഘമണ്ഡലജലത്തിലും പ്രതിബിംബിക്കുന്നുണ്ടെന്നു ഊഹം. മഹാകാശസ്ഥാനീയമായ ശുദ്ധബ്രഹ്മത്തെ ആശ്രയിച്ചിരിക്കുന്ന മേഘമണ്ഡലസ്ഥാനീയമായ മായയിലെ ശീകാരാകാരജലാവയവസ്ഥാനീയമായ ധീവാസനകളിൽ പ്രതിബിംബിക്കുന്ന ചൈതന്യമായ ഈശ്വരൻ താദൃശജലാവയവപ്രതിബിംബിതാകാശംപോലെ ഭിന്നനാണെന്നു താല്പര്യം.

സാക്ഷിചൈതന്യം ജീവസാക്ഷിയെന്നും ഈശ്വരസാക്ഷിയെന്നും പ്രത്യേകമായി രണ്ടുതരത്തിലാണെന്നും പക്ഷമുണ്ടു്. ജീവപ്രഭേദപക്ഷത്തിൽ, ഭോക്താവും പ്രമാതാവുമായ അന്തഃകരണപ്രതിബിംബചൈതന്യത്തിന്നു കേവലജീവത്വവും അവിദ്യാപ്രതിബിംബചൈതന്യത്തിന്നു ജീവസാക്ഷിത്വവുമാണെന്നു ചിലരും, അപ്രകാരം ഭോക്താവായ അന്തഃകരണവിശിഷ്ടചൈതന്യത്തിന്നു ജീവത്വവും അന്തഃകരണോപഹിതചൈതന്യത്തിന്നു ജീവസാക്ഷിത്വവുമാണെന്നു മററ ചിലരും പറയുന്നു. ഈശ്വരപ്രഭേദപക്ഷത്തിൽ, അതുപോലെ മായാവിശിഷ്ടചൈതന്യം ഈശ്വരനെന്നും മായോപഹിതചൈതന്യം ഈശ്വരസാക്ഷിയെന്നുമിങ്ങിനെ വിശേഷണത്താലും ഉപാധിയാലുമാണു ഭേദവ്യവസ്ഥ. വിശേഷണമെന്നതു് കാൎയ്യാന്വയിയായ വ്യാവൎത്തകമാകുന്നു. "നീലവസ്ത്രം കൊണ്ടുവരിക" ഇത്യാദി ഉദാഹരണം. നീലവൎണ്ണത്തെക്കൂടാതെ വസ്ത്രം മാത്രം കൊണ്ടുവരാൻ പാടില്ലായ്കയാൽ താദൃശപ്രയോഗത്തിൽ നീലം കാൎയ്യാന്വയിയും പീതാദിനിഷേധകമാകയാൽ ഇതരവ്യാവൎത്തകവുമാകുന്നു. കാൎയ്യാനന്വയിയായ വ്യാവൎത്തകം ഉപാധി. "പണക്കാരനെക്കൊണ്ടുവരിക." ഇത്യാദി ഉദാഹരണം. ഇവിടെ പണമുള്ള ഒരു മനുഷ്യനെയല്ലാതെ പണത്തിനെ കൊണ്ടുവരേണ്ടതില്ലായ്കയാൽ 'കൊണ്ടുവരിക' എന്ന കാൎയ്യത്തിൽ പണം അനന്വയിയും പണമില്ലാത്ത മനുഷ്യനെ വ്യാവൎത്തിപ്പിക്കുന്നതാകയാൽ വ്യാവൎത്തകവുമാകുന്നു. മഹാകാശം, ഘടാകാശം മുതലായ മററു ഉദാഹരണങ്ങളും യഥാശ്രുതമൂഹിച്ചുകൊൾക. വേറെചിലർ ജീവസാക്ഷിയേയും ഈശ്വരസാക്ഷിയേയും വെവ്വേറെ ജീവേശ്വരപ്രഭേദങ്ങളായും സ്വീകരിക്കുന്നുണ്ടു്. അതുകൊണ്ടാണു്, വേദാന്തപരിഭാഷയിൽ "തച്ചപ്രത്യക്ഷം പുനൎദ്വിവിധം, ഈശ്വരസാക്ഷി ജീവസാക്ഷി ചേതി" എന്നിങ്ങിനെ സാക്ഷിഭേദമനുസരിച്ചു പ്രത്യക്ഷം ദ്വിവിധമാണെന്നു നിൎദ്ദേശിച്ചിരിക്കുന്നതു്. "സാക്ഷിപദം തജ്ജന്യപരം. തഥാച ജീവസാക്ഷിജന്യം ഈശ്വരസാക്ഷിജന്യമി

ത്തി ഭാവിധമിത്യത്ഥഃ. അത ഏവ സാക്ഷിദ്വൈവിധ്യേന പ്രത്യക്ഷജ്ഞാനദ്വൈവിധ്യമിത്യുത്തരഗ്രന്ഥോപി സംഗച്ഛതേ." എന്നു "ശിഖാമണി"കാരൻ വ്യക്തമായി വ്യാഖ്യാനിച്ചിട്ടുമുണ്ട്.

ഇങ്ങിനെയുള്ള മതഭേദങ്ങൾ അദ്വൈതപ്രക്രിയയിൽ അസംഖ്യങ്ങളാണ്. എന്നാൽ, ഉപായഭൂതങ്ങളായ മാർഗ്ഗങ്ങളെ സംബന്ധിച്ചല്ലാതെ, ഉപേയമായ പരമാത്മതത്വത്തെക്കുറിച്ച അദ്വൈതികൾക്കാക്കുംതന്നെ അഭിപ്രായവ്യത്യാസമില്ല.

3. "അസത്യേ വർത്മനി സ്ഥിത്വാ തതസ്സത്യം സമീഹതേ
ഉപായാശ്ശിക്ഷമാണാനാം ബാലാനാമുപലാലനാഃ."

എന്ന ഹരികാരികയെ അനുസരിച്ച്, രുചിഭേദവും സൌകര്യവും ആധാരമാക്കി കേവലം കല്പിക്കപ്പെടുന്ന ഉപായങ്ങൾ പരസ്പരവിരുദ്ധങ്ങളാണെങ്കിലും ആ വക വിരോധം ദോഷാവഹമല്ല. ഈ സംഗതി "അകല്പിതവസ്തുപ്രതിപത്ത്യുപായതയാ കല്പ്യമാനേഷു പദാത്ഥേഷു വിരോധോ ന ദോഷാവഹഃ" എന്നിങ്ങിനെ അപ്പയ്യദീക്ഷിതർ തന്റെ 'പരിമള'യിൽ സ്പഷ്ടമായ് പ്രതിപാദിച്ചിട്ടുണ്ട് അത്രയുമല്ല, ഉപായവൈവിധ്യം അധികാരിഭേദാനുഗുണമായ സുഗമതയ്ക്കും വ്യുൽപത്തിദാർഢ്യത്തിനും ആവശ്യകമാണുതാനും. അതുകൊണ്ടാണ് സുരേശ്വരാചാര്യർ,

4 "യയാ യയാ ഭവേൽ പുംസാം വ്യുൽപത്തിഃ പ്രത്യഗാത്മനി
സാ സൈവ പ്രക്രിയേഹ സ്യാൽ സാധ്വീ സാ ചാനവസ്ഥിതാ"

എന്നും. അപ്പയ്യദീക്ഷിതർ

5 "പ്രാചീനൈർവ്യവഹാരസിദ്ധവിഷയേഷ്വാത്മൈക്യസിദ്ധൗ
സന്നഹ്യദ്ഭിരനാദരാത്സരണയോനാനാവിധാ ദർശിതാഃ [പരം

3. അസത്യമായ മാർഗ്ഗത്തിൽനിന്നുകൊണ്ടാണ് സത്യത്തെ ആരായുന്നതു്. അസത്യമാർഗ്ഗപ്രദർശനങ്ങൾ വിനേയന്മാരായ ബാലന്മാരെ ഗ്രഹിപ്പിക്കുവാൻ ഉപായഭൂതങ്ങളായ ഉപലാലനകളാകുന്നു.

4. ഏതേതു പ്രക്രിയകളാൽ പുമാന്മാൎക്ക് അന്തരാത്മവിഷയമായ ജ്ഞാനം ഉണ്ടാകുന്നുവോ ആവകയൊക്കെയും പരസ്പരം ഭിന്നമാണെന്നു വരികിലും സാധുവാകുന്നു.

5. ആത്മൈക്യത്തിന്റെ സിദ്ധിയിൽ ഉത്സാഹിക്കുന്നവരായ പ്രാചീനാചാര്യന്മാർ, വ്യവഹാരസിദ്ധങ്ങളായ വിഷയങ്ങളിൽ–ഭ്രാന്തിമാത്രസിദ്ധങ്ങ

തന്മൂലാനിഹ സംഗ്രഹേണ കതിചിത്സിദ്ധാന്തഭേദാൻ ധിയഃ ശുദ്ധ്യൈ സങ്കലയാമി—"

എന്നും പ്രസ്താവിച്ചിരിക്കുന്നതു്. എങ്കിലും അദ്വൈതപ്രക്രിയയിലെ മതഭേദങ്ങളിൽ പലതും ബുദ്ധിവൈശദ്യത്തിനല്ലാതെ ഉപേയജ്ഞാനത്തിനു വിശേഷിച്ചു് ഉപകരിക്കുന്നുണ്ടെന്നും പറഞ്ഞുകൂടാ. ഉദാഹരണമായി "ആത്മാവാരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിദ്ധ്യാസിതവ്യഃ" എന്ന ശ്രുത്യുക്തമായ ശ്രവണത്തെക്കുറിച്ചുള്ള മതഭേദങ്ങൾതന്നെ നോക്കുക.

വേദാന്തശ്രവണം അപൂർവ്വവിധിയാണെന്നും നിയമവിധിയാണെന്നും പരിസംഖ്യാവിധിയാണെന്നും വിധിയേയല്ല അർത്ഥവാദം മാത്രമാണെന്നും നാലു മതഭേദങ്ങൾ ഉന്നും നിലവിലുണ്ടു്. ഒരഞ്ചാമതായൊരു വാദം കൊണ്ടുവരാൻ നിവൃത്തിയില്ലായ്കകൊണ്ടു മാത്രമായിരിക്കണം അത്രമാത്രംകൊണ്ടു് ആചാര്യന്മാർ വിരമിച്ചിരിക്കുന്നതു്.

എന്നാൽ, അദ്വൈതപ്രക്രിയയിലെ വാദമുഖങ്ങളെല്ലാം ഇത്തരത്തിലാണെന്നും ധരിച്ചുപോകരുതു്. വിശേഷിച്ചു ഗ്രഹിച്ചിരിക്കേണ്ടവയായും പലതുമുണ്ടു്. അവയിൽ, ആഭാസവാദം, പ്രതിബിംബവാദം, അവച്ഛേദവാദം, ദൃഷ്ടിസൃഷ്ടിവാദം, എന്നിവ പ്രാധാന്യമർഹിക്കുന്നവയാണു്. ഈ വാദങ്ങൾ ജീവേശ്വരാദിഭേദത്തെ അവലംബിച്ചാണു് പ്രവർത്തിച്ചിരിക്കുന്നതു്. ജീവേശ്വരാദിഭേദം അദ്ധ്യാസസിദ്ധവും അദ്ധ്യാസം അജ്ഞാനമൂലകവുമാകയാൽ അദ്ധ്യാസത്തിന്റെയും അതിന്റെ ഹേതുവായ അജ്ഞാനത്തിന്റെയും സ്വരൂപത്തെക്കുറിച്ചു കുറഞ്ഞൊന്നു ഗ്രഹിക്കാതെ പ്രസ്തുതവാദങ്ങളിലേക്കു പ്രവേശിക്കുക എളുപ്പമല്ല.

അദ്ധ്യാസമെന്നതു് "പരത്ര പരാവഭാസ"മാണു്-ഒന്നിൽ മററൊന്നിന്റെ അവഭാസം; അതായതു ഭ്രാന്തിതന്നെ. കയറിൽ പാമ്പാ

ളായ ജീവേശ്വരപ്രപഞ്ചാദിപദാർത്ഥങ്ങളിൽ—അനാദരം നിമിത്തം നാനാവിധങ്ങളായ മാർഗ്ഗങ്ങളെ നിരൂപിച്ചിരിക്കുന്നു. തന്മൂലങ്ങളായ ചില സിദ്ധാന്തപ്രകാരങ്ങളെ ബുദ്ധിവൈശദ്യത്തിനായി ഇവിടെ ഞാൻ സംക്ഷേപിച്ചു നിർദ്ദേശിക്കുന്നു.

ണെന്നു തോന്നൽ ഭ്രാന്തിയാണല്ലോ. അതുപോലെ അഖണ്ഡസച്ചിദാനന്ദസ്വരൂപമായ ബ്രഹ്മത്തിലുള്ള തോന്നൽ—ഭ്രാന്തി—മാത്രമാണ് ഈശ്വരനും ജീവനും പ്രപഞ്ചവും. അതിന്നു കാരണം അധിഷ്ഠാനവിഷയമായ അജ്ഞാനമാകുന്നു. അധിഷ്ഠാനമായ കയറിനെ സംബന്ധിച്ചുള്ള അജ്ഞാനമാണല്ലോ പാമ്പെന്നു തോന്നലിന്നു കാരണം. അതുപോലെ ബ്രഹ്മവിഷയമായ അജ്ഞാനമാണ് പ്രപഞ്ചാദിഭേദജ്ഞാനത്തിന്നു കാരണം. കയറിലുള്ള അജ്ഞാനം ദോഷജന്യമായ തൂലാജ്ഞാനമാണെങ്കിൽ ബ്രഹ്മവിഷയമായ അജ്ഞാനം അനാദിയായ മൂലാജ്ഞാനമാകുന്നു. അജ്ഞാനം ജ്ഞാനാഭാവരൂപമല്ല. ജ്ഞാനനിവർത്ത്യമായ ഭാവപദാർത്ഥമാണെന്നും അജ്ഞാനവും അജ്ഞാനകൃതമായ പ്രപഞ്ചാദിഭേദവുമെല്ലാം മിഥ്യയാണെന്നുമാണ് അദ്വൈതസിദ്ധാന്തം. മിഥ്യാത്വം സദസദ്വിലക്ഷണത്വമാകുന്നു. അജ്ഞാനം ജ്ഞാനനാശ്യമാകയാൽ സത്തല്ല; അനുഭവസിദ്ധമാകയാൽ അസത്തുമല്ല. പരസ്പരവിരുദ്ധമായ സത്ത്വവും അസത്ത്വവും ഒന്നിൽ സംഭവിക്കാവുന്നതല്ലായ്കയാൽ സദസത്തുമല്ല. ആകയാൽ, അജ്ഞാനം സദസദ്വിലക്ഷണരൂപമായ മിഥ്യയാകുന്നു. ഈ അജ്ഞാനത്തെത്തന്നെയാണ് മായയെന്നും അവിദ്യയെന്നും പറയുന്നതെന്നു ചിലരും, അല്ല, മായയും അവിദ്യയും വെവ്വേറെയാണെന്നു മററു ചിലരും സിദ്ധാന്തിക്കുന്നുണ്ട്. അതെന്തായാലും അതിനെപ്പററി നമുക്കിപ്പോൾ ഇവിടെ ചിന്തിച്ചിട്ടാവശ്യമില്ല.

ആഭാസവാദത്തിൽ, അജ്ഞാനപ്രതിബിംബവും അജ്ഞാനതാദാത്മ്യാപന്നവുമായ ചൈതന്യമാണ് സ്വചിദാഭാസാവിവേകത്താൽ അന്തര്യാമിയും സാക്ഷിയും ജഗൽകാരണവുമായ ഈശ്വരൻ. അന്തഃകരണപ്രതിബിംബിതവും അന്തഃകരണതാദാത്മ്യാപന്നവുമായ ചൈതന്യം തന്നെ കർത്താവും ഭോക്താവും പ്രമാതാവുമായ ജീവൻ. ജീവേശ്വരോഭയസാധാരണമായ ബിംബചൈതന്യം ശുദ്ധബ്രഹ്മമാകുന്നു. പക്ഷാന്തരത്തിൽ, സ്ഥൂലസൂക്ഷ്മദേഹദ്വയാവച്ഛിന്ന ചൈതന്യം കൂടസ്ഥൻ; അന്തഃകരണപ്രതിബിംബഭൂതചിദാഭാസൻ ജീവൻ; മായാപ്രതിബിംബഭൂത

ചിദാഭാസൻ ഈശ്വരൻ; അനവച്ഛിന്നചൈതന്യം ബ്രഹ്മം എന്നു വിവേകം. ആദ്യമതം ചിൽദ്വൈവിധ്യപക്ഷത്തേയും രണ്ടാമത്തേതു ചാതുർവ്വിധ്യപക്ഷത്തേയും ആശ്രയിച്ചാകുന്നു. വേറെ ചില അവാന്തരഭേദങ്ങളും ഇല്ലെന്നില്ല.

ബിംബപ്രതിബിംബവാദത്തിൽ അജ്ഞാനോപഹിതമായ ബിംബചൈതന്യമാണ് ഈശ്വരൻ. അന്തഃകരണതൽസംസ്കാരാവച്ഛിന്നമായ അജ്ഞാനത്തിൽ—മായയിൽ—പ്രതിബിംബിതമായ ചൈതന്യം ജീവനും അജ്ഞാനാനുപഹിതചൈതന്യം ശുദ്ധബ്രഹ്മവുമാകുന്നു. ഇതിലും പക്ഷഭേദങ്ങളുണ്ട്. അജ്ഞാനപ്രതിബിംബിത ചൈതന്യം ഈശ്വരൻ, അന്തഃകരണപ്രതിബിംബിത ചൈതന്യം ജീവൻ, ബിംബചൈതന്യം ശുദ്ധബ്രഹ്മം എന്നും, മായാപ്രതിബിംബ ചൈതന്യം ഈശ്വരനു, അവിദ്യാപ്രതിബിംബചൈതന്യം ജീവൻ, ബിംബചൈതന്യം ബ്രഹ്മം എന്നും മററും.

പ്രതിബിംബം മിഥ്യയാണെന്ന അഭിപ്രായത്താൽ ആഭാസവാദവും പ്രതിബിംബത്വം കല്പിതമാണെങ്കിലും പ്രതിബിംബരൂപത്തിൽ ഭാസിക്കുന്ന ചൈതന്യം സത്യംതന്നെയാണ് എന്ന അഭിപ്രായത്താൽ ബിംബപ്രതിബിംബവാദവും പ്രവൃത്തമായിരിക്കുന്നു.

അവച്ഛേദവാദത്തിൽ, അജ്ഞാനവിഷയീഭൂതചൈതന്യം ഈശ്വരൻ, അജ്ഞാനത്തിനു് ആശ്രയീഭൂതമായ ചൈതന്യം ജീവൻ, അനവച്ഛിന്നചൈതന്യം ശുദ്ധബ്രഹ്മം. കൂടാതെ, അജ്ഞാനാവച്ഛിന്നചൈതന്യം ഈശ്വരൻ, അന്തഃകരണാവച്ഛിന്ന ചൈതന്യം ജീവൻ, അനവച്ഛിന്ന ചൈതന്യം ബ്രഹ്മം എന്നിങ്ങിനേയും പക്ഷഭേദമുണ്ട്.

പരിപൂർണ്ണവും നീരൂപവുമായ ബ്രഹ്മത്തിന്നു പ്രതിബിംബനം സംഭവിക്കയില്ലെന്ന അഭിപ്രായക്കാരാണ് അവച്ഛേദവാദികൾ.

ദൃഷ്ടിസൃഷ്ടി വാദത്തിൽ, അജ്ഞാനോപഹിതം ബിംബചൈതന്യം ഈശ്വരൻ; അജ്ഞാനപ്രതിബിംബചൈതന്യം

ജീവൻ; അനുപഹിതചൈതന്യം ബ്രഹ്മം എന്നും അജ്ഞാനാനുപഹിതമായ ശുദ്ധചൈതന്യം ബ്രഹ്മം; അജ്ഞാനോപഹിതചൈതന്യം ജീവൻഎന്നും പ്രധാനമായി രണ്ടു പക്ഷമാണുള്ളതു്. ഇതിൽ ഈശ്വരനും പ്രപഞ്ചവുമെല്ലാം ജീവൻെറ ദൃഷ്ടിസമസമയസൃഷ്ടിയോ ദൃഷ്ടിരൂപസൃഷ്ടിയോ മാത്രമാകയാൽ കേവലം കല്പിതമാണു്.

പ്രകൃതത്തിൽ നമുക്കു് ആവശ്യകം പ്രധാനങ്ങളായ ഈ നാലുവാദങ്ങളുടെ സാമാന്യജ്ഞാനം മാത്രമാണു്. അദ്വൈത ചിന്തയിൽ ജീവൈകത്വവാദം ജീവനാനാത്വവാദം മുതലായി പലതും പ്രാധാന്യമർഹിക്കുന്നുണ്ടെങ്കിലും നമുക്കിവിടെ ആ വകയൊന്നും അറിഞ്ഞിട്ടാവശ്യമില്ല.

അദ്വൈതികളുടെ ഈ പറഞ്ഞ ചൈതന്യപ്രഭേദങ്ങളിൽ ഏതൊന്നാണു് ശാക്തന്മാരുടെ ഉപാസ്യദേവതയായ പരാശക്തിയെന്നും അതിൻെറ സ്വരൂപമെന്തെന്നുമാണു് നമുക്കിനി ചിന്തിക്കാനുള്ളതു്.

6 "യാമഷ്ടാദശധാലോക്യ ശങ്കരസ്സൂതസംഹിതാം
ചക്രേ ശാരീരകം ഭാഷ്യം—"

എന്ന അഭിയുക്തോക്തിപ്രകാരം ശങ്കരാചാര്യരുടെ ബ്രഹ്മസൂത്രഭാഷ്യനിർമ്മാണത്തിനുപോലും പ്രയോജകമാകയാൽ പരമപ്രമാണമായുള്ളതാവുന്ന സൂതസംഹിതയിൽ,

"ചിന്മാത്രാശ്രയമായായാശ്ശക്ത്യാകാരേ ദ്വിജോത്തമാഃ
അനുപ്രവിഷ്ടാ യാ സംവിന്നിർവ്വികല്പാ സ്വയംപ്രഭാ
സദാകാരാ പരാനന്ദാ സംസാരോച്ഛേദകാരിണീ
സാ ശിവാ പരമാദേവീ ശിവാഭിന്നാ ശിവങ്കരീ."

എന്നു പരാശക്തിസ്വരൂപം നിരൂപിച്ചിരിക്കുന്നു. മായയ്ക്കു് ആശ്രയം കേവലചിദ്രൂപമായ ശുദ്ധബ്രഹ്മമല്ലാതെ മറ്റൊന്നുമാകാൻ അവകാശമില്ല. ഈ വസ്തുത,

6 സൂതസംഹിതയെ 18 ആവൃത്തി വായിച്ചുനോക്കിയതിന്നുശേഷമാണു ശ്രീ ശങ്കരാചാര്യർ ബ്രഹ്മസൂത്രഭാഷ്യം നിർമ്മിച്ചതു്.

"ആശ്രയത്വവിഷയത്വഭാഗിനീ
നിർവ്വിഭാഗചിതിരേവ കേവലാ
പൂർവ്വസിദ്ധതമസോ ഹി പശ്ചിമോ
നാശ്രയോ ഭവതി നാപി ഗോചരഃ"

എന്നു "സംക്ഷേപശാരീരിക"ത്തിൽ സയുക്തികം സമർത്ഥിച്ചിട്ടുണ്ടു. ആശ്രയത്വവിഷയത്വഭാഗിനി=മായയുടെ ആശ്രയത്വം വിഷയത്വം എന്നിവയെ ഭജിക്കുന്നതു്, കേവലാ നിർവ്വിഭാഗചിതിഃ ഏവ=അഖണ്ഡമായ ശുദ്ധചൈതന്യംതന്നെയാണു്. പൂർവ്വസിദ്ധതമസഃ=മുമ്പേയുള്ളതായ അജ്ഞാനത്തിന്നു-മായയ്ക്കു, പശ്ചിമഃ=പിന്നീടുണ്ടായ—അജ്ഞാനകാര്യമായ അഹങ്കാരാദിയോ അജ്ഞാനാവച്ഛിന്നമായ ഈശ്വരജീവാദിയോ, നാശ്രയഃ=ആശ്രയമാകയില്ല; നാപിഗോചരോഹി=വിഷയവുമാകയില്ലല്ലോ എന്നർത്ഥം. ആകയാൽ, ചിന്മാത്രാശ്രയമായായാഃ=അഖണ്ഡചിദ്രൂപശുദ്ധബ്രഹ്മത്തെ ആശ്രയിച്ചിരിക്കുന്ന മായയുടെ; പ്രാകൃത പ്രളയത്തിൽ ഗ്രസ്തസമസ്തപ്രപഞ്ചയായ മായ ശുദ്ധബ്രഹ്മത്തിൽ വിലീനയായ്ഭവിക്കുന്നുവെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. സൃഷ്ടിക്കു മുമ്പു സ്വപ്രതിഷ്ഠവും നിർവ്വികല്പകവുമായ ബ്രഹ്മത്തിൽ വികല്പഹേതുക്കൾക്കു് അവകാശമില്ലായ്കയാൽ നിർവ്വികല്പകമായ്ത്തന്നെ സ്ഥിതിചെയ്യുന്ന മായ പ്രാണികർമ്മപരിപാകവശാൽ ഈഷദ്വികല്പത്തോടുകൂടിയതായ്ഭവിക്കുന്നുവെങ്കിലും അപ്പോഴും ശിവശക്തിവിഭാഗത്തിന്നു പ്രസക്തിയില്ലായ്കയാൽ അതിന്നാശ്രയം അഖണ്ഡചിത്തുതന്നെയാകുന്നു. എന്നാൽ ഈഷദ്വികല്പിതമായ ഈ മായയുടെസംബന്ധത്താൽ അഖണ്ഡചിദ്രൂപം സ്വപ്രതിഷ്ഠയിൽനിന്നു കുറഞ്ഞൊന്നിളകി സർഗ്ഗാദിമുഖമായ്ഭവിക്കുന്നു. പരചൈതന്യത്തിന്റെ ഈ ആദിമുഖ്യം മായാവിഷ്ടം മൂലമുണ്ടായ മായാവൃത്തിതന്നെയാകുന്നു. ഈ വൃത്തി മായയുടെ ഏതാനും ഭാഗത്തിൽ മാത്രവുമാണു്. അതിനാൽ മായതന്നെ രണ്ടുവിധമായിത്തീരുന്നു, ശക്ത്യാകാരയായും ശുദ്ധാകാരയായും. മായാവൃത്തിരൂപമായ ആദിമുഖ്യം സർഗ്ഗാദിപഞ്ചകൃത്യത്തെക്കുറിച്ചാണു്. കൃത്യപഞ്ചകമാകട്ടെ.

"പഞ്ചവിധം തൽകൃത്യം സൃഷ്ടിസ്ഥിതി സംഹൃതി തിരോഭാവഃ
തദനുഗ്രഹകരണം പ്രോക്തം സതതോദിതസ്യാസ്യ."

എന്നു "തത്ത്വപ്രകാശികയി"ൽ പറഞ്ഞിരിക്കുന്നപ്രകാരം, സൃഷ്ടി, സ്ഥിതി, സംഹാരം, ആത്മപ്രച്ഛാദനം—ബന്ധം, ആത്മപ്രകാശനം വഴിക്കു അപവർഗ്ഗപ്രദാനം എന്നീകൃത്യങ്ങൾ, അതായതു, ശക്യങ്ങൾ ആകുന്നു. ആദിമുഖ്യം കരണത്വാദിയെന്നപോലെ സപ്രതിയോഗികമാണ്. പ്രതിയോഗിയോടുകൂടിയതു സപ്രതിയോഗികം. ഏതൊന്നു യാതൊന്നിനെക്കുറിച്ചോ ആ ഏതൊന്നിന് ആ യാതൊന്നു പ്രതിയോഗി എന്നാണു ശാസ്ത്രമര്യാദ. ദണ്ഡചക്രാദികളുടെ കാരണത്വം ഘടാദികാര്യത്തെക്കുറിച്ചാകയാൽ ഘടാദികാര്യം പ്രതിയോഗിയും ദണ്ഡചക്രാദിനിഷ്ഠകാരണത്വം സപ്രതിയോഗിയും—പ്രതിയോഗിവിശിഷ്ടവും—ആകുന്നു. അതേവിധം ആദിമുഖ്യം സർഗ്ഗാദിശക്യത്തെക്കുറിച്ചാകയാൽ സർഗ്ഗാദിശക്യം പ്രതിയോഗിയും ആദിമുഖ്യം സപ്രതിയോഗിയുമാണ്. സപ്രതിയോഗികമായ വസ്തു പ്രതിയോഗിനിരൂപ്യമായിരിക്കും. കാരണത്വം കാര്യനിരൂപ്യമാണ്. കാര്യത്തെ അപേക്ഷിക്കാതെ ദണ്ഡചക്രാദിക്കു കാരണമെന്ന വ്യവഹാരംതന്നെ വരികയില്ലല്ലോ. അതിനാൽ, ദണ്ഡാദിനിഷ്ഠകാരണത്വം ഘടാദികാര്യപ്രതിയോഗിനിരൂപ്യമെന്നതുപോലെ സർഗ്ഗാദിശക്യ പ്രതിയോഗികമായ ആദിമുഖ്യം സർഗ്ഗാദിരൂപശക്യപ്രതിയോഗിനിരൂപ്യമാകുന്നു. ശക്തിസാധ്യമല്ലേ ശക്യം? ആ ശക്തി ഇവിടെ ആദിമുഖ്യരൂപമായ മായാവൃത്തിവിശേഷമാണുതാനും. ആകയാൽ, താദൃശ ശക്ത്യാത്മകാദിമുഖ്യരൂപവൃത്തിവിശിഷ്ടമായ മായാഭാഗത്തെയാണ് "ശക്ത്യാകാരം" എന്ന ശബ്ദംകൊണ്ടു കാരികയിൽ പറഞ്ഞിരിക്കുന്നതു്. അതായതു് ശക്യപ്രതിയോഗിനിരൂപ്യമായഭാഗം. അങ്ങിനെ അല്ലാത്തതു് ശുദ്ധാകാരം—ശക്യപ്രതിയോഗ്യനിരൂപ്യമായ ഭാഗം. ഇത്തരം ഉപാധിയാൽ മായയുടെ ആകാരം രണ്ടുവിധത്തിലാകുന്നു ശക്ത്യാകാരമെന്നും ശുദ്ധാകാരമെന്നും. അതിൽ മുൻപറഞ്ഞ ആ മായയുടെ, ശക്ത്യാകാരേ=ശക്ത്യാകാരഭാഗത്തിൽ, അൻപ്ര

വിഷ്ടാ= അന്തപ്രവേശിച്ചിരിക്കുന്നതും, നിർവ്വികല്പാ=വിശേഷ ണരഹിതവും—നിർധമ്മകവും, സ്വയംപ്രഭാ=സ്വയംപ്രകാശവും സദാകാരാ=സദ്രൂപവും, പരാനന്ദാ=നിരതിശയാനന്ദാത്മകവും ആയ; സംവിൽ=ചൈതന്യം, യാ=യാതൊന്നോ, സാ=ആ ചൈതന്യമാണ്, ശിവാ പരമാ ദേവീ=ശിവയെന്നു പറയപ്പെട്ടു ന്ന പരാശക്തി. മുൻപറഞ്ഞപ്രകാരം മായയുടെ ശക്ത്യാകാരം ശുദ്ധാകാരം എന്നീ ഉപാധിഭേദത്താൽ ഉപധേയമായ ശുദ്ധ ബ്രഹ്മം ശിവനെന്നും ശക്തിയെന്നും രണ്ടുവിധമായി ഭവിക്കു ന്നു. അതായതു 'കാമേശ്വര'നെന്നും 'ലലിത'യെന്നും. ശുദ്ധമായാ കാരാവച്ഛിന്നചൈതന്യം ശിവൻ; ശക്ത്യാകാരമായാവ ച്ഛിന്ന ചൈതന്യം ശക്തി. വൃത്തിരൂപശക്ത്യാകാര ത്തോടുകൂടിയ മായയെ ധമ്മധമ്മ്യഭേദത്താൽ ശക്തിയെന്നും അതുപോലെ ആ ശക്തിയാൽ അവച്ഛിന്നമായ ചൈതന്യ ത്തെയും ശ്രോത്രാവച്ഛിന്നമായ ആകാശത്തെ ശ്രോത്രമെന്നു പറയുന്നതുപോലെ ശക്തിയെന്നും വ്യവഹരിക്കുന്നു എന്നു താ ല്പയ്യം. കാരികയിലെ നിർവ്വികല്പാദിവിശേഷണം ശുദ്ധചിൽപ രവും സംസാരോച്ഛേദകാരിണ്യാദിവിശേഷണം ശക്തിപ രവുമാകുന്നു. സംസാരോച്ഛേദകാരിണീ=വിദ്യാസ്വരൂപിണി അതായതു, അഖണ്ഡാകാരവൃത്ത്യവച്ഛിന്നചൈതന്യം; "ബ്രഹ്മാ കാരമനോവൃത്ത്യവച്ഛിന്നസംവിൽ സംസാരനിവത്തികേത്യ ത്ഥഃ" എന്നു മാധവീയവ്യാഖ്യാ. ശിവങ്കരീ=പുരുഷാത്ഥപ്രദാ ശിവാഭിന്നാ=ഭേദം ഉപാധികൃതം മാത്രമാകയാൽ വാസ്തവ ത്തിൽ ശക്തി സച്ചിദാനന്ദരൂപപരബ്രഹ്മംതന്നെയാണെ ന്നു ഭാവം. "സംവിദേവ പരാശക്തിർന്നേതരാ പരമാത്ഥതഃ" എന്നു സൂതസംഹിതാവചനം മുമ്പുതന്നെ ഉദ്ധരിക്കയുണ്ടായിട്ടു ണ്ടല്ലോ. അതിനാൽ, പരാശക്തി വേദാന്തികളുടെ ജഡമായ മായയല്ല; ശക്ത്യാകാരമായാവച്ഛിന്നമായ ചൈതന്യമാകുന്നു. വിശേഷിച്ചു, "ചിന്മാത്രാശ്രയ മായായാഃ—"എന്നു സൂതസംഹി താഭാഗത്തിനുള്ള മാധവാചായ്യരുടെ അവതാരികതന്നെ 7 "മാ യൈവാന്യ പരാശക്തിരിതി ഭ്രമം വ്യുദസിതും പരസ്യാശ്ശ ക്തേഃ സ്വരൂപം ദശ്യതി" എന്നാണെന്ന വസ്തുതയും പുറമെ;

7 മായതന്നെയാണ് പരാശക്തി എന്ന ഭ്രമം നീക്കുവാനായി പരാശക്തി യുടെ സ്വരൂപം നിരൂപിക്കുന്നു.

8 “തിസ്രഃപുരസ്ത്രിപഥാ വിശ്വചർഷണീ
യത്രാകഥാ അക്ഷരാസ്സന്നിവിഷ്ടാഃ
അധിഷ്ഠായൈനാമജരാ പുരാണീ
മഹത്തരാ മഹിമാ ദേവതാനാം.

ഇത്യാദി “ത്രിപുരോപനിഷത്തും” അതിന്റെ വ്യാഖ്യാനത്തിൽ ഭാസ്കരരായർ അജരേത്യാദിബ്രഹ്മലിംഗൈഃ ബിന്ദുചക്രാധിഷ്ഠിതാ ദേവതാ പരം ബ്രഹ്മൈവേത്യുക്തം”എന്നു പറഞ്ഞിരിക്കുന്നതും മററും ഈ അവസരത്തിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

ഈസ്ഥിതിക്ക്, മുൻപറഞ്ഞ അദ്വൈതസിദ്ധാന്തങ്ങളെ അനുസരിച്ചു നോക്കുന്നതായാൽ, ആഭാസവാദത്തിൽ, ശക്തിഭേദാപഹിതമായാവച്ഛിന്നവും (സ്വചിദാഭാസാവിവേകത്താൽ) ജഗൽകാരണഭൂതവുമായ ചൈതന്യമാണ് ശക്തി. അപ്രകാരം അന്തര്യാമിയും സാക്ഷിയുമായ ചൈതന്യം ഈശ്വരൻ–ശാക്ത

8 തിസ്രഃപുരഃ=ത്രികോണരൂപത്തിൽ സാരൂപ്യമുക്തി, സായൂജ്യാദിമുക്തി കൈവല്യം എന്നീ മൂന്നു പദത്തെയും ഇച്ഛാദിശക്തിത്രയത്തെയും വാമാ, ജ്യേഷ്ഠാ, രൌദ്രീ–ബ്രഹ്മാ, വിഷ്ണു, രുദ്രൻ എന്നീ ദേവതാത്രയങ്ങളേയും മററും വ്യാപിച്ചു സ്ഥിതിചെയ്യുന്നവളും, ത്രിപഥാ=അങ്ങിനെ മൂന്നു മാർഗ്ഗത്തോടുകൂടിയവളും, വിശ്വചർഷണി=സമസ്തപ്രജയും–സമസ്തപ്രപഞ്ചോൽപാദികയും, യത്ര=യാതൊരു ത്രികോണത്തിൽ, അകഥാ അക്ഷരാസ്സന്നിവിഷ്ടാഃ=അകാരം മുതൽ 16 സ്വരങ്ങളും കകാരം മുതൽ 16 വ്യഞ്ജനങ്ങളും ഥകാരം മുതൽ 16 വ്യഞ്ജനങ്ങളും അടങ്ങിയിരിക്കുന്നുവോ അങ്ങിനെയുള്ള ത്രികോണത്തോടുകൂടിയവളും ആയ, എന്നു താൽപര്യം. ‘ഹ’കാരം വിമർശരൂപമാകയാൽ പ്രത്യേകമക്ഷരമായി ഗണിച്ചിട്ടില്ല. ‘ള’കാരം ലകാരത്തിൽനിന്നു ഭിന്നമല്ലായ്കയാലും ‘ക്ഷ’കാരം കഷയോഗരൂപമാകയാലും പൃഥഗ്ഗണനാനർഹമാകുന്നു. ഏനാം=ഇങ്ങിനെ ത്രികോണപരിണാമിനിയും ബിന്ദുരൂപിണിയുമായ ത്രിപുരയെ, (അധിഷ്ഠായ ദേവതാ കാചിൽ)=അധിഷ്ഠാനമാക്കിക്കൊണ്ടു ഏതാണ്ടൊരു ദേവത വിജയിക്കുന്നു. (സാ) അവൾ, അജരാ=നാശമില്ലാത്തവളും–അനന്തയും പുരാണീ=അനാദിയും, ദേവതാനാം=ബ്രഹ്മാവെന്നും വിഷ്ണുവെന്നും ശിവനെന്നും പ്രസിദ്ധിയുള്ള ദേവതകളുടെ മദ്ധ്യത്തിൽ, മഹത്തരാ=ബ്രഹ്മവിഷ്ണുശിവാദ്യുപാസ്യയാകയാൽ അത്യുൽകൃഷ്ടയാകുന്നു. എന്നു യഥാശ്രുതമായ അർത്ഥം.

ന്മാരുടെ കാമേശ്വരൻ. ഈ ചൈതന്യംതന്നെയാണ് ശൈവ ന്മാരുടെ പരശിവൻ.

9 "തേഭ്യോ വിലക്ഷണസ്സാക്ഷീ ചിന്മാത്രോഹം സദാശിവഃ."
ഇത്യാദി ആഗമവചനങ്ങൾ ഇതിലേക്കു പ്രമാണമാകുന്നു. വിശേഷിച്ച്, ഈവസ്തുത,

10 "ഇതി ശൈവപുരാണേഷു കൂടസ്ഥഃ പ്രവിവേചിതഃ
ജീവേശത്വാദിരഹിതഃ കേവലഃ സ്വപ്രഭശ്ശിവഃ"

എന്നിങ്ങിനെ'പഞ്ചദശി'യിലെകൂടസ്ഥപ്രകരണത്തിൽ വിദ്യാരണ്യർ എടുത്തു പറഞ്ഞിട്ടുമുണ്ട്. ജഗൽസൃഷ്ട്യാദികാരണമായ ഈശ്വരചൈതന്യത്തിനും കർത്താവും ഭോക്താവും പ്രമാതാവുമായ ജീവചൈതന്യത്തിനും സാക്ഷിതാരൂപമായ ഉദാസീനത്വമില്ലായ്കയാൽ ജീവേശ്വരഭിന്നമാണ് സാക്ഷിചൈതന്യം; അതുതന്നെയാണ് വിദ്യാരണ്യപ്രഭൃതികളുടെ കൂടസ്ഥനും ശാക്തന്മാരുടെ കാമേശ്വരനും എന്നു താല്പര്യം. ആകയാൽ, ചിത്തു ചതുർവ്വിധമാണെന്നപക്ഷത്തിൽ കൂടസ്ഥൻ കാമേശ്വരനും വേദാന്തികൾ ഈശ്വരനെന്നു സാമാന്യമായിപറയുന്ന സൃഷ്ട്യാദികാരണഭൂതചൈതന്യം പരാശക്തിയെന്നും സിദ്ധം.

ആഭാസവാദത്തിലെന്നപോലെതന്നെ പ്രതിബിംബവാദത്തിലും അവച്ഛേദവാദത്തിലും അതിൽ ബിംബേശ്വരപക്ഷമായാലുംശരി പ്രതിബിംബേശ്വരപക്ഷമായാലുംശരി ജഗൽകാരണഭൂതചൈതന്യമായ വേദാന്തികളുടെ ഈശ്വരൻതന്നെയാണ് ലലിതയെന്നും ത്രിപുരസുന്ദരിയെന്നും രാജരാജേശ്വരിയെന്നുംമററുംപറഞ്ഞുവരുന്ന പരാശക്തി. സാക്ഷിയും അന്തര്യാമിയുമായ ഉദാസീനചൈതന്യംതന്നെ കാമേശ്വരൻ. കൊടുങ്ങല്ലൂർ, മഹാമഹോപാദ്ധ്യായഭട്ടൻ തമ്പുരാൻതന്റെ 'ശക്തിതത്വപ്രകാശിക'

9 ജീവേശാദികളിൽനിന്നു വിലക്ഷണവും സാക്ഷിയും ചിന്മാത്രവുമായ സദാശിവനാകുന്നു ഞാൻ.

10 ജീവത്വം ഈശ്വരത്വം മുതലായ ധർമ്മങ്ങളൊന്നുമില്ലാത്ത സ്വയംപ്രകാശവും ശുദ്ധബ്രഹ്മവുമായ ശിവനാണ് കൂടസ്ഥൻ എന്നു ശൈവപുരാണങ്ങളിൽ നിരൂപിക്കപ്പെട്ടിരിക്കുന്നു.

യിൽ "താളൽ ശക്ത്യാകാരേപ്രവിഷ്ടതച്ച വിവരണകാരാഭിമതേ പ്രതിബിംബശരീരപക്ഷേ തൽപ്രതിബിംബത്വമിത്യബോദ്ധ്യം" എന്നു പറഞ്ഞിരിക്കുന്നതു നോക്കുക. വാസ്തവത്തിൽ ശിവനും ശക്തിയും ഒന്നുതന്നെയാണ് 'ശിവാഭിന്നാ' എന്നു 'സൂതസംഹിത'യിൽതന്നെ പറഞ്ഞിട്ടുണ്ടല്ലോ. ഭേദം കാല്പനികവും അഭേദം പാരമാർത്ഥികവുമാണെന്നാണ് പരമസിദ്ധാന്തം.

11 "പാവകസ്യോഷ്ണതേവേയം ഉഷ്ണാംശോരിവ ദീധിതിഃ
ചന്ദ്രസ്യ ചന്ദ്രികേവേയം ശിവസ്യ സഹജാ ധ്രുവാ."

12 "യസ്യ യസ്യ പദാർത്ഥസ്യ യാ യാ ശക്തിരുദാഹൃതാ
സാ സാ മഹേശ്വരീദേവീ സസദേവോ മഹേശ്വരഃ"

എന്നിങ്ങനെ ആഗമങ്ങളും,

13 "യസ്മിൻ ധർമ്മിണി യോ ധർമ്മോവിനാഭൂതശ്ച തിഷ്ഠതി
സ ധർമ്മീ ശിവരൂപസ്സ്യാൽ ധർമ്മഃശക്തിഃസ്വരൂപധൃക്"

എന്ന 'ദേവീഭാഗവത'വും

ശ്രീകണ്ഠവൈകുണ്ഠാദി മൂർത്തികളെല്ലാമേവ-
മേകയാം ചിതിതന്നെ സൂക്ഷ്മത്തിലൊന്നാകയാൽ.

എന്നു 'ത്രിപുരാരഹസ്യ'വും ധർമ്മധർമ്മ്യഭേദം പുരസ്കരിച്ചു ഈ തത്ത്വത്തെത്തന്നെയാണ് സ്ഥാപിക്കുന്നത്.

14 നിത്യംനിർദ്ദോഷഗന്ധം നിരതിശയസുഖംബ്രഹ്മചൈതന്യമേകം
ധർമ്മോ ധർമ്മീതി ഭേദദ്വയമയതി പൃഥക്ഭൂയ മായാവശേന

11 അഗ്നിയുടെ ഔഷ്ണ്യവും സൂര്യന്റെ കിരണവും ചന്ദ്രന്റെ ചന്ദ്രികയും പോലെ ശിവന്റെ നിത്യമായ സ്വരൂപധർമ്മംതന്നെയാണ് പരാശക്തി.

12 ഏതേതൊരു വസ്തുവിൽ ഏതേതൊരു ശക്തി അനുഭവപ്പെടുന്നുവോ ആ വക ശക്തിയൊക്കെയും സർവ്വേശ്വരിയായ ദേവിയും ആ വസ്തുവൊക്കെയും ശിവനും ആകുന്നു.

13 യാതൊരു ധർമ്മിയിൽ യാതൊരു ധർമ്മം വേർപിരിയാത്തതായി അഭേദരൂപത്തിൽ സ്ഥിതിചെയ്യുന്നുവോ ആ ധർമ്മി ശിവനും സ്വരൂപകാരിയായ ആ ധർമ്മം ശക്തിയുമാകുന്നു.

14 ശാശ്വതവും അവിദ്യാജന്യമലാദിദോഷലേശംപോലുമില്ലാത്തതും നിരതിശയാനന്ദസ്വരൂപവും അദ്വിതീയവുമായ ബ്രഹ്മരൂപചൈതന്യം മായാവശാൽ

ധർമ്മസ്തത്രാനുഭൂതിസ്സകലവിഷയിണീ സർവ്വകാര്യാനുകൂലാ
ശക്തിസ്സ്വേച്ഛാദിരൂപാ ഭവതി ഗുണഗണസ്യാശ്രയസ്ത്വേക [ഏവ.

15 കർത്തൃത്വം തത്ര ധർമ്മീ കലയതി ജഗതാം പഞ്ചകേ [സൃഷ്ടിപൂർവ്വേ
ധർമ്മഃ പുംരൂപമാപ്ത്വാ സകലജഗദുപാദാനഭാവം ബിഭർത്തി
സ്ത്രീരൂപം പ്രാപ്യ ദിവ്യാ ഭവതി ച മഹിഷീ സ്വാശ്രയ- [സ്യാദികർത്തുഃ
പ്രോക്തൗ ബ്രഹ്മപ്രഭേദാവപി നിഗമവിദാം ധർമ്മിവൽ ബ്രഹ്മകോടി"

വെവ്വേറെയായി ധർമ്മം ധർമ്മി എന്നിങ്ങിനെ ഭേദദ്വയം പ്രാപിക്കുന്നു. അതിൽ ധർമ്മമെന്നതു സകലപ്രപഞ്ചവിഷയമായ അനുഭൂതി, അതായതു, ചിതി_ജ്ഞാനം തന്നെ. ഈ ധർമ്മം ചിച്ഛക്തിരൂപാകാശമാണെന്നും ധർമ്മിരൂപബ്രഹ്മത്തിന്റെ മനോവാഗവിഷയമായ നിരതിശയാനന്ദമാണെന്നും 'അസ്തി, ഭാതി, പ്രിയ'മെന്ന പ്രതീതികൾക്കു വിഷയമായ സത്താഭാനസുഖത്രയമാണെന്നും പ്രാണാകാശമാണെന്നും ഔപനിഷദികന്മാർ പറയുന്നുണ്ടെന്നു ദീക്ഷിതർ അടുത്ത ശ്ലോകം—അതായതു രണ്ടാമത്തെ ശ്ലോകം_കൊണ്ടു പ്രദർശിപ്പിക്കുന്നുണ്ട്.

വേദജ്ഞാ ധർമ്മമേതം പ്രവിതതമഖിലാധാരമാകാശമാഹുഃ
കിഞ്ചാനന്ദം മനോവാഗവിഷയമധികം ധർമ്മിണോ വർണ്ണയന്തി
സത്താസ്ഫൂർത്തിസ്സുഖഞ്ച ത്രയമപി ജഗതാം സംഗിരന്തേ തദംശം
പ്രാണാകാശാദ്യുപാസ്തിം കതിചിദപി തദാലംബനാസ്തേ വദന്തി.

എന്നാണു ആ ശ്ലോകം. ഇതിലെ അഖിലാധാരമായ—ഭവിഷ്യദ്വർത്തമാനാത്മക സമസ്തപ്രപഞ്ചാധാരമായ—ആകാശം ഭൂതാകാശമല്ല, ചിദാകാശമാകുന്നു. സർവ്വപ്രാണനഹേതുഭൂതമായ പ്രാണാകാശവും ചിദാകാശമല്ലാതെ ഭൂതാകാശമാകയില്ലെന്നാണ് സിദ്ധാന്തം. ഇങ്ങിനെയുള്ള ധർമ്മത്തിന്റെ ഗുണപരമ്പരയാണു് ഇച്ഛാശക്തിയും ജ്ഞാനശക്തിയും ക്രിയാശക്തിയും മറ്റും എന്നർത്ഥം.

15 ഈ പദ്യം രത്നത്രയപരീക്ഷയിലെ 3-ാം പദ്യമാകുന്നു. ഈ പറഞ്ഞ ധർമ്മിധർമ്മഭേദത്തിൽ ധർമ്മിയായ ബ്രഹ്മം ജഗത്തുക്കളുടെ സൃഷ്ടിപൂർവ്വകമായ പഞ്ചകത്തിൽ-സൃഷ്ടി, സ്ഥിതി, സംഹാരം, ബന്ധം, മോക്ഷം എന്നീ കൃത്യപഞ്ചകത്തിൽ കർത്തൃത്വം വഹിക്കുന്നു. ധർമ്മമായ ചിച്ഛക്തിയാകട്ടെ പുംരൂപം പ്രാപിച്ചു് ജഗദുപാദാനമായും സ്ത്രീരൂപമെടുത്തു് സ്വാശ്രയധർമ്മിരൂപബ്രഹ്മത്തിന്റെ ദിവ്യയായ മഹിഷിയായും ഭവിക്കുന്നു. ഈ പറഞ്ഞ ധർമ്മപ്രഭേദങ്ങളായ പുരുഷരൂപവും സ്ത്രീരൂപവും ബ്രഹ്മകോടിയിൽപ്പെടുന്നു, ജീവകോടിയിലല്ല; എന്നാണു് ബ്രഹ്മവിത്തുക്കളുടെ സിദ്ധാന്തം എന്നർത്ഥം.

എന്ന "രത്നത്രയപരീക്ഷാ"പദ്യം

"ഏതൊരുകാലം ക്രിയാകർതൃത്വരൂപമായ
ചേതനത്വത്തെ പ്രാപിക്കുന്നുവോ സ്വാതന്ത്ര്യത്താൽ
പരമേശ്വരനെന്നു ചിതിയക്കാലത്തിങ്കൽ
പറയപ്പെടുന്നുവെന്നറിക മഹാമതേ"

എന്ന 'ത്രിപുരാരഹസ്യ' സൂക്തിയും ഈ അഭിപ്രായത്തെ സ്പഷ്ടമാക്കുന്നുണ്ടു. അതുകയാൽ, ശുദ്ധബ്രഹ്മത്തിന്റെ ഔപാധികമായ ഭേദംമാത്രമാണ് ശക്തിയും ശിവനും. സൂതസംഹിതാകാരന്റെയും, മാധവാചാര്യരുടെയും മററും അഭിപ്രായവും ഇതുതന്നെയാണു"

സ്വപ്നപ്രപഞ്ചംപോലെ ജാഗ്രൽപ്രപഞ്ചവും ഈശ്വരനും കേവലം ജീവന്റെ ദൃഷ്ടിസമസമയസൃഷ്ടിയോ ദൃഷ്ടിരൂപസൃഷ്ടിയോ ആണെന്നുള്ള 'ദൃഷ്ടിസൃഷ്ടിവാദ'ത്തിലാകട്ടെ ജീവനല്ലാതെ ഈശ്വരനു് ജഗൽസ്രഷ്ടൃത്വമില്ലായ്കയാൽ ഇത്തരം ഉപപാദനം ഘടിക്കുകയില്ല. അതിലേക്കു വേറെ സമ്പ്രദായംതന്നെ ആശ്രയിക്കേണ്ടിയിരിക്കുന്നു. അതായതു:—"മായാശബലിതേ സഗുണേ പരമേശ്വരേ 'കേവലോ നിർഗ്ഗുണഃ" ഇതിവിശേഷണാനുപപത്തേഃ സർവ്വപ്രത്യശ്ഭൂതം വിശുദ്ധം ബ്രഹ്മ ജീവാഭേദേന സാക്ഷീതി പ്രതിപദ്യതേ"എന്നു "തത്വപ്രദീപിക"യിൽ പറഞ്ഞിരിക്കുന്ന പ്രകാരം ജീവാധിഷ്ഠാനഭൂതവും ജീവാഭേദേന സാക്ഷിയും അന്തര്യാമിയുമായ അധിഷ്ഠാനത്വോപഹിതബ്രഹ്മം തന്നെയാണ് പരാശക്തി; നിരുപാധികബ്രഹ്മം കാമേശ്വരൻ എന്നുവേണംപറവാൻ. ഈസ്ഥിതിക്കു്,മുൻപറഞ്ഞപ്രതിബിംബേശ്വരപക്ഷത്തിലെ ബിംബചൈതന്യമാണു് ശക്തി, നിരുപാധികചൈതന്യമായ ശുദ്ധബ്രഹ്മംതന്നെയാണു് കാമേശ്വരൻ എന്നുധരിക്കണം. ബിംബത്വാക്രാന്തമായ ചൈതന്യം ശുദ്ധബ്രഹ്മമാകയില്ലല്ലോ. ആകയാൽ, 'കൃഷ്ണാലങ്കാര'ത്തിലും മററുംപറഞ്ഞിരിക്കുന്നവിധം ശുദ്ധപദേന സർവ്വജ്ഞത്വസർവ്വകർതൃത്വാദിരാഹിത്യസ്യ വിവക്ഷിതത്വാൽ" എന്നിങ്ങിനെ ക്ലേശിച്ചുസമാധാനിക്കേണ്ട ആവശ്യമില്ലെന്നും മെച്ചമുണ്ടു. ചിച്ഛാത്തൂപ്ത്യധ്യപക്ഷത്തിൽ, കൂടസ്ഥചിത്തു പരാശക്തി; ശുദ്ധബ്രഹ്മം കാമേശ്വരൻ. "നിരുപാധിക

സംവിദേവ കാമേശ്വരഃ" "സദാനന്ദപൂർണ്ണഃസ്വാത്മൈവ പരദേവതാ" എന്നഭാവനോപനിഷത്ത് ഈപക്ഷത്തിനുസാധകപ്രമാണവുമാണ്. 'നിരുപാധിക' 'സദാനന്ദപൂർണ്ണ' എന്നീവിശേഷണങ്ങളെക്കൊണ്ടു ശുദ്ധചൈതന്യമായ പരമാത്മാവു് കാമേശ്വരനെന്നും, സത്വചിത്വാനന്ദത്വരൂപധർമ്മവൈശിഷ്ട്യകല്പനാമാത്രത്താൽ അതുതന്നെയാണ് പരദേവതയായ ലലിതയെന്നും ശ്രുതി സ്പഷ്ടമായി പ്രവചിക്കുന്നുണ്ടല്ലോ. 'സ്വസ്യ ആത്മാ—സ്വാത്മാ' എന്നവിഗ്രഹവശാൽ അന്തഃകരണാവച്ഛിന്ന ചൈതന്യരൂപമായ ജീവനാണ് ഉപാസകനെന്നു സൂചിപ്പിച്ചുകൊണ്ടു ഉപാസ്യദേവതയിൽനിന്നു ഉപാസകനുള്ള ഔപാധികഭേദവും ശ്രുതിവ്യക്തമാക്കിയിരിക്കുന്നു. 'ലലിത'യെന്നും 'ത്രിപുരസുന്ദരി'യെന്നും 'രാജരാജേശ്വരി'യെന്നും മററുംപറഞ്ഞുവരുന്നതു ചിച്ഛക്തിയുടെ—ചിദ്രൂപശക്തിയുടെ ഗുണത്രയകൃതവും പുംസ്ത്വസ്ത്രീത്വകൃതവുമായ രൂപഭേദകല്പനം മാത്രമാണു ത്രിമൂർത്തികളും അവരുടെ പത്നിമാരും. മുൻപറഞ്ഞ,

"ധാഃ പുംരൂപമാപ്ത്വാ സകലജഗദുപാദാനഭാവം ബിഭർത്തി
സ്ത്രീരൂപം പ്രാപ്യ ദിവ്യാ ഭവതി ച മഹിഷീ സ്വാശ്ര—"

ഇത്യാദി 'രത്നത്രയപരീക്ഷാ'വചനം നോക്കുക. ഈ വകഭേദങ്ങളാകട്ടെ പാരമാർത്ഥികങ്ങളല്ല; ഉപാസനാസൌകര്യത്തിനായി കേവലംകല്പിതങ്ങളുമാണ്. അതുകൊണ്ടാണ്,

"സ്ത്രീരൂപാം ചിന്തയേദ്ദേവീംപുംരൂപം വാഥ ചിന്തയേൽ
അഥവാ നിഷ്കളം ബ്രഹ്മ സച്ചിദാനന്ദലക്ഷണം"

എന്നു'കുളാർണ്ണവം' 'ശ്രീതത്വ ചിന്താമണി'മുതലായ തന്ത്രഗ്രന്ഥങ്ങൾ ഉൽഘോഷിച്ചിരിക്കുന്നതു്. വിശേഷിച്ചു്,

"സ്വൈരം സകലവും തന്നുള്ളിലാക്കീട്ടു
ഭാരൂപമേവമെപ്പോഴും വിളങ്ങുന്നു
ഇങ്ങിനെയുള്ള ഭാരൂപമത്രേ സർവ്വ—
മംഗളയായി വിളങ്ങുന്ന ചിച്ഛക്തി
സർവ്വകല്യാണനിലയയായ് സർവ്വത്ര
സർവ്വദാ ശോഭിക്കമപ്പരാശക്തിയെ

ചൊല്ലും ത്രിപുരാപരമേശ്വരിയെന്നു
ചൊല്ലെഴും ത്രൈപുരമായുള്ള ശാസ്ത്രത്തിൽ.
ആമ്നായവിത്തുകളാനന്ദരൂപമാം
ബ്രഹ്മമാണെന്നു നിസ്സന്ദേഹമോതുന്നു.
വൈഷ്ണവസത്തമന്മാരൊക്കെയും തഥാ
വിഷ്ണുവാണെന്നു നിശ്ശങ്കം പറയുന്നു.
ശൈവോത്തമന്മാർ ശിവനെന്നു ചൊല്ലുന്നി—
താവിധം ശക്തിയെന്നോതുന്നു ശാക്തന്മാർ."

(ജ്ഞാനഖണ്ഡം അദ്ധ്യായം 9)

എന്ന "ത്രിപുരാരഹസ്യ" വചനവുംമററും ഈ അവസരത്തിൽ അനുസന്ധേയമാകുന്നു. ശാക്തമതത്തിലെ ഷട്ത്രിംശത്തത്വങ്ങളുടെ സത്ത വ്യാവഹാരികി മാത്രമാണെന്നും മററും സ്വയം ധരിച്ചു കൊൾക. എല്ലാം ഭദ്രം.

ശുഭം.

"ശ്രീവിദ്യാമാത്മവിദ്യാം ച യോ മഹ്യമുപദിഷ്ടവാൻ
നിർമ്മലാനന്ദനാഥായ കൃപയാ വിധിവദ്ഗുരുഃ
വിശാലാക്ഷ്യംബികാധീനവാമാങ്കായ ശിവാത്മനേ
ശ്രീചിദാനന്ദനാഥായ തസ്മൈ ശ്രീഗുരവേ നമഃ
ചിദംബാലലിതോല്ലാസചിത്രാന്തമനസേ നമഃ
ശ്രീഗുഹാനന്ദനാഥായ ഗുരവേ പരമായ മേ
ഭ്രമാംബികാസാമരസ്യ സുഖദ്രുഃന്മ നമോനമഃ
മമാത്മാനന്ദനാഥായ ഗുരവേ പരമേഷ്ഠിനേ.

